# മാർ ഇഗ്നാത്തിയോസിന്റെ സപ്തലേഖനങ്ങൾ



ഫാ. ജോസഫ് ചീരൻ



# മാർ ഇഗ്നാത്തിയോസിന്റെ സപ്തലേഖനങ്ങൾ

(സ്വതന്ത്ര വിവർത്തനം)

ഫാദർ ജോസഫ് ചീരൻ

പ്രസാധകർ

ബഥേൽ പബ്ളിക്കേഷൻസ്

പരിയാരം, കോട്ടയം–21.

MAR IGNATHIOSINTE

SAPTHA LEGHANANGAL

Fr. JOSEPH CHEERAN

U. C. College Alwaye

First Edition 1990 October



Copies: 1000

(For Members only)

Cover Designing

PRANAVAM ARTS

Art

VARGHESE THOTTACKADAN

Printed at

COSMOS, PARIYARAM

Published by

BETHEL PUBLICATIONS

Pariyaram, Kottayam-21.

Rs. 8.00

B. P. Sl. No. 104-1/1000

## ഗ്രന്ഥകർത്താവ്



ഓർത്തഡോക്സ് സഭാംഗമായ ഈ വൈദികൻ ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൽ മലയാളം ലക്ചറർ ആയി സേവനം അനുഷ്ഠിക്കുന്നു. കൊച്ചി ഭദ്രാസന യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി, സീയോൻ സന്ദേശം മാസികയുടെ പത്രാധിപർ എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്.

സ്റ്റേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ. കേരളായ്ക്കുവേണ്ടി ജഗദീശ് ചന്ദ്രബോസിന്റെ ജീവചരിത്രം രചിച്ചത് പ്രസിദ്ധീകരിച്ചിട്ടുണ്ട്. ചർച്ച് വീക്ക്ലി, മലങ്കരസഭ, കുഞ്ഞാടുകളുടെ വെളിച്ചം, നസ്രാണി എന്നീ പ്രസിദ്ധീകരണങ്ങളിൽ വിവിധ ഗവേഷണ വിഷയങ്ങളെപ്പറ്റി ലേഖനങ്ങളെഴുതുന്ന ഗ്രന്ഥകർത്താവ് 'മലയാള കവിതയിലെ

ബൈബിൾ സ്വാധീനം' എന്ന വിഷയത്തെക്കുറിച്ച് കോട്ടയം മഹാത്മാഗാന്ധി സർവ്വകലാശാലയിൽ ഔപചാരിക ഗവേഷണം നടത്തുന്നു. ഒപ്പം യൗസേഫ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ തോഴിയൂർ മലബാർ സ്വതന്ത്ര സുറിയാനി സഭയിലെ പ്രാചീനസുറിയാനി കൈയ്യെഴുത്തു ഗ്രന്ഥശേഖരം ഉപയോഗപ്പെടുത്തി മലങ്കരസഭയുടെ ആരാധന, ചരിത്രം, വിദേശബന്ധങ്ങൾ എന്നിവയെക്കുറിച്ച് 'അനൗപചാരിക ഗവേഷണവും നടത്തുന്നു. അമൂല്യങ്ങളായ രണ്ട് സഭാചരിത്രരേഖകൾ തോഴിയൂർ ഗ്രന്ഥശേഖരത്തിൽ നിന്നും കണ്ടെടുത്തത് ഇദ്ദേഹമാണ്.


വിലാസം

ഫാ. ജോസഫ് ചീരൻ
തെക്കുംകര പി. ഒ.
തൃശ്ശൂർ ജില്ല
പിൻ 680 608


കൃതികൾ

1 ജഗദീശ് ചന്ദ്രബോസ് (ജീവചരിത്രം)
2 മാർ ഇഗ്നാത്തിയോസിൻെറ സപ്ത ലേഖനങ്ങൾ (സ്വതന്ത്ര വിവർത്തനം)

## വാങ്മുഖം

മാർ ഇഗ്നാത്തിയോസ് നൂറോനോയുടെ ലേഖനങ്ങൾ നിരവധി ഭാഷകളിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. ഇംഗ്ലീഷ് പരിഭാഷകൾ തന്നെ പലതുണ്ട്. അവയെ അധികരിച്ചാണ് ഈ സ്വതന്ത്ര വിവർത്തനം തയ്യാറാക്കിയിട്ടുള്ളത്. മലയാളികൾ 'ഉദ്ധരണി'കളിലൂടെ മാത്രം മാർ ഇഗ്നാത്തിയോസിനെ പരിചയപ്പെട്ടാൽ പോരാ; ഹ്രസ്വങ്ങളാണെങ്കിലും ലേഖനങ്ങളുടെ തനി രൂപത്തിൽ തന്നെ പരിചയപ്പെട്ടുകൊള്ളട്ടെ എന്ന ചിരകാലാഭിലാഷം മൂലമാണ് മൂലഭാഷാനഭിജ്ഞനായ വിവർത്തകൻ, സാഹസമെങ്കിലും ഈ സദുദ്യമത്തിനു് തയ്യാറായത്.

ഈ പുസ്തകത്തിൻെറ പ്രസിദ്ധീകരണം ധൈര്യപൂർവ്വം ഏറ്റെടുത്ത "നല്ല പുസ്തകങ്ങൾ പ്രസിദ്ധീകരിച്ച് കൂടുതൽ വായനക്കാരുടെ കൈകളിൽ എത്തിക്കുക എന്ന ലക്ഷ്യവുമായി ലാഭസമ്പാദനം ലക്ഷ്യമാക്കാതെ പ്രവർത്തിക്കുന്ന" ബഥേൽ പബ്ലിക്കേഷൻസിൻെറ പ്രവർത്തകരോടുള്ള നന്ദി രേഖപ്പെടുത്തുന്നു. ഈ ചെറുഗ്രന്ഥം സാധാരണക്കാരായ സഭാ വിശ്വാസികൾക്ക് പ്രയോജനമായിത്തീരട്ടെ എന്നു പ്രാർത്ഥിക്കുന്നു.

ഫാ. ജോസഫ് ചീരൻ

## സമർപ്പണം

ബാല്യം മുതലേ മനസ്സിൽ പതിഞ്ഞ ഒരു ചിത്രമുണ്ട്. രാപകൽ വ്യത്യാസമില്ലാതെ വേദപുസ്തകത്തിന്റെ മലയാളം-ഇംഗ്ലീഷ്–സുറിയാനി പരിഭാഷകൾ ഒത്തുനോക്കി, വിശ്വാസ വിഷയകമായ ലേഖനങ്ങൾ എഴുതിയും തിരുത്തിയും വീണ്ടും വീണ്ടും മാററിയെഴുതിയും ജീവിതത്തിന്റെ അവസാനവർഷങ്ങൾ കഴിച്ചുകൂട്ടിയ എന്റെ പ്രിയ പിതാവിന്റെ ചിത്രം. പരേതനായ (പഴഞ്ഞി) ദിവ്യശ്രീ ചീരൻ ഗീവർഗ്ഗീസ് കത്തനാരുടെ പുത്രൻ സി. വി. കെ. മാത്തപ്പൻ അകാലങ്ങളിൽ നടത്തിയ യജ്ഞം എനിക്കെന്നും പ്രചോദനമായിരുന്നു. നിഷ്ഫലസ്വപ്നങ്ങളുമായി 'കളിക്കളം' വിട്ടേണ്ടിവന്ന ആ പ്രിയ പിതാവിന്റെ സ്മരണക്കു മുമ്പിൽ ഈ ചെറുഗ്രന്ഥം സമർപ്പിച്ചുകൊള്ളുന്നു.

## പ്രസാധകക്കുറിപ്പ്

ബഥേൽ പബ്ലിക്കേഷൻസ് പുസ്തകപ്രസാധന രംഗത്തേയ്ക്കു് ആദ്യമായി പ്രവേശിച്ചതു് പ. മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ രചിച്ച 'രഹസ്യ പ്രാർത്ഥനകൾ' എന്ന ഗ്രന്ഥവുമായിട്ടായിരുന്നു; 1989 ഡിസംബറിൽ. മഹാനായൊരു പുണ്യപുരുഷനോടു് ഒരു പ്രസാധക സംരംഭത്തിന്റെ എളിയ കൃതജ്ഞതയായിരുന്നു 'രഹസ്യ പ്രാർത്ഥനകൾ'. അതു് ഹൃദയപൂർവ്വം സ്വീകരിക്കപ്പെട്ടു. തുടർന്നു് പ്രസിദ്ധീകരിച്ച രണ്ടു് ഗ്രന്ഥങ്ങളും ആദ്യഗ്രന്ഥവും ഈ പ്രസ്ഥാനത്തെക്കുറിച്ചു് കൂടുതൽ ജനങ്ങളെ അറിയിക്കുവാൻവേണ്ടിയും, ബഥേൽ ബുക്ക്ക്ലബ്ബിൽ കൂടുതൽ അംഗങ്ങളെ ചേർക്കുവാൻ വേണ്ടിയും സൗജന്യമായി വിതരണം ചെയ്തുകൊണ്ടിരിക്കുന്നു.

‘‘നല്ല പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു് കൂടുതൽ വായനക്കാരുടെ കൈകളിൽ എത്തിക്കുക’’ എന്ന ലക്ഷ്യവുമായി ലാഭസമ്പാദനം ലക്ഷ്യമാക്കാതെ പ്രവർത്തിക്കുന്ന ഈ പ്രസാധകസ്ഥാപനം ആദ്യഗ്രന്ഥത്തിന്റെ പ്രസാധനത്തിനുശേഷമുള്ള ഗുണപരമായ പ്രസാധന ശ്രമങ്ങളിലൂടെ വളരുകയായിരുന്നു.

ക്രൈസ്തവസഭയുടെ ആദ്യകാല രക്തസാക്ഷികളിൽ പ്രാതഃസ്മരണീയനാണ് പ. മാർ ഇഗ്നാത്തിയോസ് നൂറോനോ. തന്റെ അജഗണങ്ങളെ ചക്രവർത്തിയുടെ പീഡയിൽനിന്നും രക്ഷിക്കുവാൻ തന്നെത്തന്നെ 'യാഗ' മാക്കി; രക്തസാക്ഷിമരണം വരിച്ച പരിശുദ്ധനായ പിതാവാണദ്ദേഹം. സമഗ്രവും ഏകാഗ്രവുമായ കാഴ്ചപ്പാടിലൂടെ വിശുദ്ധനായ ആ പിതാവിനെയും അദ്ദേഹത്തിന്റെ രചനകളെയും മലയാളത്തിലവതരിപ്പിക്കുക എന്നതായിരുന്നു ഞങ്ങളുടെ ശ്രമം. ആ ശ്രമമാണീ പുസ്തകം.

ഈ പുസ്തകം പ്രസിദ്ധീകരിക്കുന്നതിനു സഹായിച്ച ചിലരോട് ഉള്ളഴിഞ്ഞ കൃതജ്ഞത കുറിക്കുന്നു. 'മാർ ഇഗ്നാത്തിയോസിന്റെ സപ്തലേഖനങ്ങൾ' മനോഹരമായി പരിഭാഷ ചെയ്തുതന്ന ഫാ. ജോസഫ് ചീരനോട്, ഈ ഗ്രന്ഥത്തിന്റെ മുദ്രണം ഭംഗിയായി നിർവ്വഹിച്ചു തന്ന കോസ്മോസ് പ്രിന്റേഴ്സിനോട്, ആത്മധൈര്യം നല്കിയ സന്മനസ്സുള്ള ബഥേൽ പബ്ലിക്കേഷൻസിന്റെ സുഹൃത്തുക്കളോട് നന്ദി, കൃതജ്ഞത.

തോട്ടയ്ക്കാട്,
2–10–90.

ജോയ്സ് തോട്ടയ്ക്കാട്

# മാർ ഇഗ്നാത്തിയോസ് നൂറോനോ

## ഒരു ജീവചരിത്ര രേഖ

റോമാസാമ്രാജ്യത്തിലെ ചക്രവർത്തിമാർ സാമാന്യമായി മതബോധമില്ലാത്തവരും പ്രത്യേകിച്ച് ക്രിസ്തുമത വിരോധികളുമായിരുന്ന കാലത്ത് ക്രൈസ്തവ വിശ്വാസ ദൃഢതയും സാക്ഷ്യവും പ്രകടമാക്കുവാൻ രക്തസാക്ഷിത്വത്തിന്റെ മാർഗ്ഗമേ ഉണ്ടായിരുന്നുള്ളു. സ്വന്ത രക്തത്തിന്റെ മുദ്ര കൊണ്ട് വിശ്വാസസ്ഥിരത തെളിയിച്ചവരുടെ നിര 'സഹദേന്മാരുടെ കടിഞ്ഞൂൽ' എന്നു വിശേഷിപ്പിക്കപ്പെട്ടുപോരുന്ന സ്തേഫാനോസ് ശെമ്മാശനിൽനിന്ന് ആരംഭിക്കുന്നു. മഹാനായ കുസ്തന്തീനോസ് രാജാവിന്റെ കാലം വരെ, ഉദ്ദേശം മൂന്ന് നൂററാണ്ടുകളിലായി നടന്ന മനുഷ്യക്കുരുതിയിൽ അനേകം ക്രിസ്ത്യാനികൾ ജീവൻ വെടിഞ്ഞു. തിബെര്യോസ് കാലിഗുള എന്ന് മറുപേരുള്ള ഗായൂസ്, ക്ളോഡിയൂസ്, നീറോ, ഗാൽബാ, വെസ്പേഷ്യൻ, തിത്തൂസ്, ഡൊമീഷ്യൻ, നെർവാ, ഗാൽബാ, ട്രാജൻ എന്നീ റോമൻ ചക്രവർത്തിമാർ ക്രിസ്തുമതം വേരോടെ പിഴുതുകളയുവാൻ ദൃഢപ്രതിജ്ഞയെടുത്തവരായിരുന്നു. അക്കാലത്ത് റോമിൽ പൗലോസ് പത്രോസ്, ലിനസ് ആനൻക്ളീററസ്, ക്ളീമ്മീസ് എന്നിവരും അലക്സണ്ട്റിയായിൽ മാർക്കോസ്, ആനിയാനസ്, കെർദോ എന്നിവരും യേരുശലേമിൽ യാക്കോബ്, ശിമയോൻ, യുസ്തോസ് എന്നിവരും അന്ത്യോഖ്യായിൽ പത്രോസ്, ഏവോദിയോസ് ഇഗ്നാത്തിയോസ് എന്നിവരുമായിരുന്ന സഭാദ്ധ്യക്ഷന്മാർ.

അഗ്നിമയനായ ഇഗ്നാത്തിയോസ് സഭയുടെ ആദ്യകാല വിശുദ്ധ
ന്മാരിലൊരാളാണ്.........'Apostolic Fathers are certain writers who
faithfully preserved the apostolic teaching and tradition between
the time of Apostles themselves and the latter years of the
second century' എന്ന നിർവ്വചനപ്രകാരം അദ്ദേഹം അപ്പോസ്തോലിക
പിതാവും യോഹന്നാൻ അപ്പോസ്തോലന്റെ ശിഷ്യനും അത്രെ-

പ്രാണത്യാഗം കൊണ്ട് തങ്ങളുടെ വിശ്വാസത്തിന്റെ ദാർഢ്യം തെളി
യിച്ച അപ്പോസ്തോലിക പിതാക്കന്മാരിൽ മാർ ഇഗ്നാത്തിയോസ്
നൂറാനോ പ്രാതഃസ്മരണീയനത്രെ. അന്ത്യോഖ്യൻ സഭയുടെ മൂന്നാമത്തെ
മെത്രാനായ അദ്ദേഹം അപ്പോസ്തോലന്മാർക്ക് പരിചിതനായിരുന്നുവെന്ന്
ആദ്യത്തെ സഭാചരിത്രകാരനായ യൗസേബിയോസ് (A D 260-340)
രേഖപ്പെടുത്തിയിട്ടുണ്ട്. ഇഗ്നാത്തിയോസിനെപ്പറ്റി A. D. 5-ാം നൂറ്റാ
ണ്ടിൽ 'സ്വർണ്ണ നാവുകാരൻ' ഈവാനിയോസ് എഴുതിയിരിക്കുന്നത്
ശ്രദ്ധിക്കുക. 'അദ്ദേഹം (ഇഗ്നേഷ്യസ്) അപ്പോസ്തോലന്മാരാൽ പരിശീ
ലിപ്പിക്കപ്പെട്ടു. അവരുടെ പ്രഭാഷണങ്ങളിൽ താൻ സ്ഥിരം ശ്രോതാവായി
രുന്നു. അഗാധമായ ദൈവജ്ഞാന മർമ്മങ്ങൾ താൻ അവരിൽനിന്ന് അഭ്യ
സിച്ചു. അങ്ങനെ ആ നൂറ്റാണ്ടിൽ ലഭ്യമായിരുന്നതിൽ വച്ചേറ്റവും മികച്ച
അഭ്യസനവും പരിശീലനവും ലഭിക്കുവാൻ അദ്ദേഹത്തിന് ഭാഗ്യമുണ്ടായി.
ഒപ്പം ശ്രേഷ്ഠ സംസർഗ്ഗവും. തനിക്ക് ലഭിച്ച ദൈവീക അന്തരീക്ഷത്തെ പരമാ
വധി പ്രയോജനപ്പെടുത്തുകയും 'സ്വയ' നിഷേധത്തിലൂടെ ജീവിതത്തെ
ക്രിസ്തുവിനായി സമർപ്പിക്കുകയും ചെയ്തതുകൊണ്ടാകാം, അദ്ദേഹം
ക്രിസ്തീയ സഭകളുടെ പുരാതന കേന്ദ്രങ്ങളിലൊന്നായ അന്ത്യോഖ്യായിലെ
മെത്രാനായിത്തീർന്നത്. പൗലൂസ് ശ്ളീഹായാണ് അദ്ദേഹത്തെ അന്ത്യോ
ഖ്യൻ കാശീശന്മാരുടെ തലവനായി നിർദ്ദേശിച്ചതെന്ന് വിശ്വസിക്കപ്പെടുന്നു.
AD 68 മുതൽ 108 വരെ ഇദ്ദേഹം അന്ത്യോഖ്യൻ സഭയുടെ മെത്രാനായിരുന്നു

അകത്തും പുറത്തും സഭ അഗ്നിപരീക്ഷണങ്ങളെ നേരിടുന്ന കാലമാ
യിരുന്നു അത്. ക്രിസ്തുവിന്റെ മനുഷ്യത്വത്തെപ്പറ്റി സംശയമുള്ളവർ,
ക്രിസ്തുവിന്റെ ദൈവത്വത്തെപ്പറ്റി തർക്കമുണ്ടായിരുന്നവർ, പുനരുത്ഥാനം
കളവെന്ന് പറയുന്നവർ തുടങ്ങി ദൈവശാസ്ത്രവിഷയങ്ങളിൽ ഭിന്ന നില
പാടുകാർ അന്നുണ്ടായിരുന്നു. പുരോഹിതൻ, ശെമ്മാശൻ എന്നിങ്ങനെ
അപ്പോസ്തോലിക കാലത്ത് സഭയിലുണ്ടായിരുന്ന വൈദീക സ്ഥാനങ്ങ
ളിൽ, പുരോഹിതന്മാരിൽ മൂപ്പുള്ളവനും പ്രാമാണ്യമുള്ളവനും മെത്രാൻ എന്ന
പേരിൽ വിളിക്കപ്പെട്ടിരുന്നതിലുപരിയായി, ശേഷം പുരോഹിതന്മാരെ
ക്കാൾ കൂടുതൽ അധികാരങ്ങൾ അവകാശപ്പെട്ടുതുടങ്ങിയിരുന്ന ആ കാലത്ത്
ആ അധികാര സ്ഥാനത്തെച്ചൊല്ലിയും സഭയിൽ വിവാദങ്ങളുണ്ടായിരുന്നു.
(അലക്സാണ്ട്റിയൻ സഭയിൽ AD 325 വരെയും കാശീശന്മാരെന്ന് കൂടെ
വിളിക്കപ്പെട്ടിരുന്ന ഈ മെത്രാന്മാർ, പൗരോഹിത്യ നൽവരത്തിൽ തങ്ങൾ
ശേഷം കാശീശന്മാർക്ക് തുല്യരെന്നേ ഭാവിച്ചിരുന്നുള്ളു. മെത്രാന്മാരെപ്പോലും
അവിടെ വാഴിച്ചിരുന്നത് കാശീശന്മാരുടെ സുന്നഹദോസ് അത്രെ ) ഇതിന്
പുറമെയാണ് വെളിയിൽനിന്ന്-ചക്രവർത്തിയിൽനിന്ന്-വന്ന ഭീഷണി
കൾ എല്ലാം കൂടിച്ചേർന്ന് സഭാന്തരീക്ഷം കാറ്റും കോളും വർദ്ധിച്ച കടൽ
പോലെ, പ്രക്ഷുബ്ധമായിരുന്നു.

പ്രാർത്ഥനയും ഉപവാസവുമായിരുന്നു ആ പിതാവിന്റെ ശക്തികേന്ദ്ര
ങ്ങൾ. സ്ഥിരമായ അദ്ധ്യാപനം, പ്രതികൂലതകൾക്കെതിരെയുള്ള പത
റാത്ത സമീപനങ്ങൾ, ലഘുതരവും ഗുരുതരവുമായ ആകസ്മിക പോരാട്ടങ്ങ



ളോടുള്ള ദൃഢവും ധീരവും സമചിത്തതയോടുകൂടിയതുമായ പ്രതികരണം
എന്നിവ കൈമുതലാക്കിയ ഇഗ്നാത്തിയോസ്, സമർത്ഥനും സമർപ്പണബോ
ധമുള്ളവനുമായ കപ്പിത്താൻ, നൗകയെ നയിക്കുന്നതുപോലെ സഭയെ നയിച്ചു.

സ്മിർനായിലെ മെത്രാൻ കൂടിയായ തന്റെ സുഹൃത്ത് പോളിക്കാർ
പ്പോസിന് എഴുതിയ ലേഖനത്തിൽ ഒരു മെത്രാന്റെ ചുമതലകളെപ്പറ്റി
തന്റെ കാഴ്ചപ്പാടുകൾ എന്തെന്ന് ഇഗ്നാത്തിയോസ് വ്യക്തമാക്കിയിട്ടുണ്ട്.

AD 107ൽ ട്രാജൻ ചക്രവർത്തി തന്റെ കുപ്രസിദ്ധമായ 'ക്രൈസ്തവവി
രോധവുമായി' അന്ത്യോഖ്യായിലെത്തി. ഉത്കണ്ഠയും സംഭ്രമവും സഭയിൽ
പ്രകടമായി. പീഢയേൽക്കുന്ന സഭയുടെ ഇടയൻ എന്ന നിലയിൽ തന്നെ
ത്തന്നെ 'യാഗ'മാക്കുവാൻ അദ്ദേഹം തീരുമാനിച്ചു തന്റെ ആത്മബലി
കൊണ്ട് ചക്രവർത്തിയുടെ കോപം വേഗം ശമിക്കുമെന്നും തന്റെ ആത്മീയ
മക്കൾ ഈ അഗ്നിപരീക്ഷയിൽ നിന്ന് വിമുക്തി നേടുമെന്നും അദ്ദേഹം
പ്രത്യാശിച്ചു വൈകിയില്ല; വിധിയുണ്ടായി 'ക്രൂശിക്കപ്പെട്ടവനെ ഉള്ളിൽ
വഹിക്കുന്നുവെന്നവകാശപ്പെടുന്ന ഇഗ്നാത്തിയോസിനെ ചങ്ങലകൊണ്ട്
ബന്ധിച്ച്, റോമിൽ കൊണ്ടുപോയി, കാട്ടുമൃഗങ്ങൾക്കെറിഞ്ഞു കൊടുക്കട്ടെ'.
തന്റെ കൈകളെ ചങ്ങല കൊണ്ട് ബന്ധിക്കുമ്പോൾ അദ്ദേഹം, 'എന്റെ
യജമാനനും പ്രഭുവുമായ കർത്താവേ അങ്ങേക്കു നന്ദി. എത്ര സ്നേഹവാനാ
ണങ്ങ്!! അങ്ങയുടെ അപ്പോസ്തോലൻ പൗലൂസിനെപ്പോലെ ഇരുമ്പ് ചങ്ങ
ലകളാൽ ബന്ധിക്കപ്പെടുവാനുള്ള ബഹുമതി അങ്ങ് എനിക്ക് നൽകിയല്ലോ'
എന്ന് പ്രാർത്ഥിച്ചുകൊണ്ട് ആ ചങ്ങലകളെ ചുംബിച്ചുപോലും!

അനാഥമായിത്തീരുന്ന തന്റെ, സിറിയായിലെ സഭയെക്കുറിച്ച് അ
ദ്ദേഹത്തിനുള്ള ഉത്കണ്ഠയും ആ സഭയെപ്പറ്റിയുള്ള മതിപ്പും അദ്ദേഹം എഴു
തിയ ലേഖനങ്ങളിൽ, പ്രത്യേകിച്ചും പോളിക്കാർപ്പോസിനെഴുതിയ ലേഖ
ത്തിൽ, വ്യക്തമാകുന്നുണ്ട്. ചങ്ങല ധരിച്ചുകൊണ്ട് റോമൻ കൊളീസിയ
ത്തിലേക്ക് യാത്ര ചെയ്യുമ്പോൾ തന്നെ വഴിമദ്ധ്യേ സന്ദർശിച്ച ഏഷ്യൻ
സഭാ പ്രതിനിധികൾ മുഖേന വിവിധ സഭകൾക്ക് ഇഗ്നാത്തിയോസ് കൊ
ടുത്തയച്ച ഏഴുലേഖനങ്ങൾ നമുക്ക് ലഭിച്ചിട്ടുണ്ട്. സഭയിലെ വിശ്വാസ സ
ത്യങ്ങൾ, വിശ്വാസ വിപരീതങ്ങൾ, വൈദീക സ്ഥാനങ്ങൾ, കുർബ്ബാന,
മാമ്മൂദീസാ തുടങ്ങിയ കൂദാശകൾ ഇവയെപ്പറ്റി ആ തലമുറ പുലർത്തിയി
രുന്ന നിലപാടുകൾ അനാവരണം ചെയ്യുന്ന കൃതികൾ എന്ന നിലയിൽ ആ
ലേഖനങ്ങളുടെ പ്രസക്തി അ ല്യമത്രേ.

തനിക്കുവേണ്ടി പ്രത്യേകം ഒരുക്കിയിരിക്കുന്ന കൊലക്കളത്തിനു മുമ്പിൽ
ഒട്ടും പതറാതെ ധീരനായി അദ്ദേഹം നിലകൊണ്ടു. തന്റെ മുദ്രാവാക്യം
ആവർത്തിച്ച് ഉരുവിട്ടു. 'ദൈവത്തിന്റെ ഗോതമ്പുമണിയത്രേ ഞാൻ. അത്
കാട്ടുമൃഗങ്ങളുടെ പല്ലുകളാൽ അരഞ്ഞ് പൊടിയാകട്ടെ; അങ്ങനെ ഞാൻ
ക്രിസ്തുവിന് നിർമ്മലമായ അപ്പമായിത്തീരട്ടെ'. സിംഹങ്ങളുടെ മദ്ധ്യേ എ
റിയപ്പെട്ടപ്പോഴും ഈ വാക്യങ്ങൾ പാവനമായ മന്ത്രമെന്ന വിധം ഉരുവിട്ടു
കൊണ്ടിരുന്നു. വിശന്ന് വലഞ്ഞ സിംഹങ്ങൾ അദ്ദേഹത്തിന്റെ മേൽ
ആർത്തിയോടെ ചാടി വീണു. നിമിഷങ്ങൾക്കകം അദ്ദേഹത്തിന്റെ ആഗ്ര
ഹം അക്ഷരാർത്ഥത്തിൽത്തന്നെ നിറവേറി. താൻ സിംഹങ്ങൾക്ക് ഭക്ഷ
ണവും കർത്താവിന്റെ നിർമ്മല അപ്പവും ആയിത്തീർന്നു. സിംഹങ്ങൾ അ
വശേഷിപ്പിച്ച അസ്ഥിശകലങ്ങൾ വിശ്വസ്തരായ അനുയായികൾ ശേഖരിച്ചു
സിറിയായിലേക്ക് കൊണ്ടുപോവുകയും ബഹുമതിപൂർവ്വം തിരുശേഷിപ്പുക
ളെന്ന നിലയിൽ സംസ്കരിക്കുകയും ചെയ്തു.

വിശുദ്ധ ഇഗ്നാത്തിയോസിൻെറ രക്തസാക്ഷി മരണം കഴിഞ്ഞ ഉടൻ ട്രാജൻ ചക്രവർത്തി ക്രൈസ്തവ മർദ്ദനം നിർത്തിവെച്ചു. പ. പിതാവിൻെറ കഷ്ടതകളുടെ പൂർണ്ണമായ ചിത്രീകരണവും അതിക്രൂരമായ മരണത്തോട് അദ്ദേഹം സ്വീകരിച്ച പതറാത്ത സമീപനത്തെപ്പററിയുള്ള വാർത്തകളും കേട്ട് താൻ ചെയ്ത കൊടുംപാതകത്തെപ്പററി ട്രാജൻ ചക്രവർത്തി പശ്ചാത്തപിച്ചുവോ ആവോ! ഏതായാലും ഇഗ്നാത്തിയോസ് ജീവിതകാലത്ത് എത്രമേൽ ക്രൈസ്തവ സഭക്ക് പ്രയോജനപ്പെട്ടുവോ, അതിലുമധികം, മരണവേളയിൽ, സഭയുടെ കാവൽ ഭടനായി കാണപ്പെട്ടു. ക്രൈസ്തവ സഭകളെല്ലാം അദ്ദേഹത്തെ പരിശുദ്ധനും അപ്പോസ്തോലിക പിതാവുമായി ബഹുമാനിക്കുന്നു അദ്ദേഹത്തിൻെറ ലേഖനങ്ങളെ വേദപുസ്തക ലേഖനങ്ങളെപ്പോലെ ആദരിക്കുന്നു.



# എഫേസൂസിലെ സഭയ്ക്കു് എഴുതിയ ലേഖനം

പിതാവിൻേറയും നമ്മുടെ ദൈവമായ യേശുക്രിസ്തുവിൻേറയും ഇഷ്ടപ്രകാരം കഷ്ടപ്പാടുകളെ സ്വയം വരിക്കുകയും കാലാരംഭം മുതൽ കഷ്ടതകൾക്കായി വിളിക്കപ്പെടുകയും വാടാത്ത മഹത്വം നിത്യമായി അണിയുകയും, തൻെറ സ്വയം പൂർണ്ണതയിൽ പിതാവാം ദൈവത്തിൽ നിന്നു് നേടിയ മാഹാത്മ്യമേറിയ അനുഗ്രഹങ്ങളാൽ ശ്രദ്ധേയരാവുകയും ചെയ്ത ആസ്യയിലെ ഹർഷാർഹരായ എഫേസൂസിലെ സഭയ്ക്കു് തെയോഫോറസ് എന്നു് മറുനാമമുള്ള ഇഗ്നാത്യോസ്.

ക്രിസ്തുയേശുവിൽ നിങ്ങളുടെ ആനന്ദം സമ്പൂർണമാകട്ടെ;

നിങ്ങളുടെ സന്ദർശനത്തെ ദൈവനിയോഗമായിട്ടാണു് ഞാൻ കാണുന്നതു്. ക്രിസ്തുയേശുവിലുള്ള നിങ്ങളുടെ സ്നേഹവും വിശ്വാസവും മൂലം നിങ്ങൾ പ്രദർശിപ്പിച്ച ഊഷ്മള സ്നേഹത്തെ വളരെ സ്വാഭാവികമെന്നു് ഞാൻ എണ്ണുന്നു. ദിവ്യ രക്തത്തിൻെറ സ്നേഹജ്വാല നിങ്ങൾ ഏററുവാങ്ങി, സഹോദര ധർമ്മത്തെ അതിൻെറ പരിപൂർണ്ണതയിൽ സഫലീകരിച്ചു് ദൈവത്തെ നിങ്ങൾ മാതൃകയാക്കുന്നതായി ഞാൻ മനസ്സിലാക്കുന്നു- നമ്മുടെ പ്രത്യാശയിൽ ശരണപ്പെട്ടു് യേശുവിൻെറ നാമത്തെ പ്രതി തടവുകാരനായി സിറിയായിൽ നിന്നു് യാത്രയായെന്നറിഞ്ഞ ഉടൻ നിങ്ങളേവരും എന്നെ സന്ദർശിക്കുവാനാഗ്രഹിച്ചു. (റോമിലെ വന്യജീവികളുമായി നേരിടുമ്പോൾ ലജ്ജ കൂടാത്ത സത്യ ശിഷ്യത്വം പ്രദർശിപ്പിക്കുവാൻ നിങ്ങളുടെ പ്രാർത്ഥന എന്നോടുകൂടെ ഉണ്ടായിരിക്കട്ടെ.) അപ്രകാരം നിങ്ങളുടെ മെത്രാൻ ഓനേസിമൂസ് മുഖേന, ദൈവനാമത്തിൽ ആ സഭയുടെ ആതിഥേയൻ എന്നു് എന്നെ ഞാൻ കരുതുന്നു അദ്ദേഹത്തിൻെറ ദയാവായ്പിനെ വർണ്ണിക്കാൻ എനിക്കു് വാക്കുകളില്ല യേശുക്രിസ്തുവിൻെറ ആത്മാവിൽ നിങ്ങൾ അദ്ദേഹത്തെ പ്രതി അഭിമാനിപ്പിൻ നിങ്ങൾ ഓരോരുത്തനും അദ്ദേഹത്തെ അനുകരിക്കുന്നവർ ആയിരിക്കട്ടെ. നിങ്ങൾ അർഹിക്കും പ്രകാരം ഇത്തരമൊരു എപ്പിസ്കോപ്പായെ നിങ്ങൾക്കു നൽകിയവൻ വാഴ്ത്തപ്പെട്ടവൻ.

2 വീണ്ടും, ദൈവത്താൽ അനുഗ്രഹീതനും നിങ്ങളുടെ ശെമ്മാശനുമായ
ബുറസിനെ–എന്റെ സഹോദരനെ-എന്നോടുകൂടെയിരിപ്പാൻ നിങ്ങൾ അനുവ
ദിക്കുക നിങ്ങൾക്കും നിങ്ങളുടെ എപ്പിസ്കോപ്പായ്ക്കും അതു് ബഹുമതിയ്ക്കു്
കാരണമായിത്തീരും. നിങ്ങൾക്കും ദൈവത്തിനും പ്രിയങ്കരനും നിങ്ങളുടെ
സ്നേഹത്തിന്റെ തിളക്കമുള്ള ഉദാഹരണമെന്നു് ഞാൻ കരുതുന്നവനുമായ
ക്രോക്കസ് എന്റെ വഴികളിലൊക്കെയും എനിയ്ക്കു് വലിയൊരു ആശ്വാ
സമായിരുന്നു യേശുക്രിസ്തുവിന്റെ പിതാവു് അവനെ സമൃദ്ധമായി
അനുഗ്രഹിക്കട്ടെ. അപ്രകാരം തന്നെ ഓനേസിമോസിനേയും ബുറസിനേയും
അനുഗ്രഹിക്കട്ടെ; യൂപ്ളസിനേയും ഫ്രോൺടോയെയും അനുഗ്രഹിക്കട്ടെ.
(നിങ്ങളുടെ പ്രതിനിധികളായ) അവരിലൂടെയല്ലോ, സ്നേഹം മൂലം നി
ങ്ങളെ കാണുവാൻ എനിക്കു് സാധിച്ചതു്? ഞാൻ അർഹിക്കുന്നുവെങ്കിൽ നി
ങ്ങൾ എന്നേയ്ക്കും എന്റെ സന്തോഷമായിരിക്കട്ടെ.

ക്രിസ്തുയേശു നിങ്ങൾക്കു് മഹത്വം നൽകിയ പ്രകാരം നിങ്ങൾ അ
വനു് മഹത്വം കൊടുപ്പിൻ. അതെത്രയും ന്യായമാകുന്നു. നിങ്ങളുടെ വിശുദ്ധീ
കരണം പൂർത്തിയാകേണ്ടതിനു്, കീഴ്വണക്കമുള്ള പ്രവർത്തനങ്ങളിൽ യോ
ജിപ്പുള്ളവരായി നിങ്ങളുടെ എപ്പിസ്കോപ്പായുടേയും കശ്ശീശന്മാരുടെ സംഘ
ത്തിന്റേയും അധികാരത്തിനു് കീഴ്പ്പെടേണം.

3 ഏതെങ്കിലും സ്ഥാനി എന്ന നിലയിൽ കല്പനയായിട്ടല്ല ഞാനി
തു് നിങ്ങൾക്കെഴുതുന്നതു്. ക്രിസ്തുവിന്റെ നാമത്തെ പ്രതി തടവുകാരനായെ
ങ്കിലും ഇനിയും യേശുവിന്റെ പൂർണ്ണ ശിഷ്യത്വം പ്രാപിച്ചിട്ടില്ല. ക്രിസ്തീ
യ ശിഷ്യത്വത്തിൽ ഞാനൊരു തുടക്കക്കാരനത്രേ. എനിക്കു തുല്യരായ ആളു
കളോടെന്ന വിധമത്രേ ഞാൻ നിങ്ങളോടു് സംസാരിക്കുന്നതു്. യഥാർത്ഥ
ത്തിൽ വിശ്വാസത്തിന്റേയും ക്ഷമയുടേയും സഹിഷ്ണതയുടെയും പ്രസംഗ
കലയുടെയും പാഠങ്ങൾ നിങ്ങളിൽ നിന്നു് ഞാൻ അഭ്യസിക്കേണ്ടിയിരിക്കു
ന്നു. എന്നാൽ നിങ്ങളെക്കുറിച്ചു് മൗനമായിരിപ്പാൻ സ്നേഹം എന്നെ അനുവ
ദിക്കുന്നില്ല. അതിനാൽ ദൈവഹൃദയവുമായി നിങ്ങൾ സംയോജിപ്പിക്കപ്പെ
ടണമെന്നു് നിങ്ങളെ പ്രബോധിപ്പിപ്പാൻ ഞാൻ തിടുക്കമുള്ളവനായിരിക്കു
ന്നു. നമ്മിൽ നിന്നു് അവിഭാജ്യനായ ക്രിസ്തുയേശുവത്രേ ദൈവഹൃദയം.
ലോകമെങ്ങും നിയമിതരായ എപ്പിസ്കോപ്പന്മാർ ക്രിസ്തുവിന്റെ മന
സ്സിന്റെ പ്രതീകങ്ങളത്രേ.

4. അതുകൊണ്ടു് നിങ്ങൾ അനുവർത്തിക്കുന്നതിൻ പ്രകാരം എപ്പി
സ്കോപ്പായുടെ സർവ്വകാര്യങ്ങളിലും സംയോജിച്ചിരിക്കുവാൻ നിങ്ങൾക്കു്
ന്യായമാകുന്നു കമ്പികൾ വീണയോടു് ചേർത്തു കെട്ടിയിരിക്കുന്നതുപോലെ,
ദൈവത്തിനു കൊള്ളാകുന്നവരായ, നിങ്ങളുടെ കശ്ശീശന്മാരുടെ ബഹുമാന്യ
മായ സംഘം എപ്പിസ്കോപ്പായോടു ചേർന്നു് സ്വരമാധുര്യമുള്ള ഗാനങ്ങൾ
പാടട്ടെ ആ സംഘത്തിൽ നിങ്ങളും അണിചേർന്നു് പ്രാർത്ഥിക്കുകയും പാടു
കയും ചെയ്വിൻ. അപ്രകാരം ഏകസ്വരത്തിൽ ശ്രുതിമാധുര്യത്തോടെ ക്രി
സ്തുയേശുവിൽ ദൈവത്തിനു് നിങ്ങൾ പാടുവിൻ; നിങ്ങളുടെ സൽപ്രവൃ
ത്തികളിലൂടെ തന്റെ പുത്രന്റെ സാദൃശ്യം നിങ്ങളിൽ താൻ കാണുകയും
നിങ്ങളുടെ പ്രാർത്ഥനകളെ കേൾക്കുകയും ചെയ്യേണ്ടതിനു് തന്നെ. ദൈവ
സംസർഗ്ഗത്തിലും ദൈവത്തിന്റെ കൃപയിലും ഇരിക്കേണ്ടതിനു് ഈ സംയോ
ജിപ്പു് (ബിഷപ്പും കശ്ശീശന്മാരുടെ സംഘവും ആയുള്ള യോജിപ്പു്) നിങ്ങൾ
ക്കു് സഹായിക്കട്ടെ.



5 അല്പ സമയത്തെ സമ്പർക്കം കൊണ്ടു് നിങ്ങളുടെ എപ്പിസ്കോപ്പാ
എന്റെ ഹൃദയം കവർന്നിരിക്കുന്നു. ആ ബന്ധം മാനുഷികമല്ല, ആത്മീയമ
ത്രേ ക്രിസ്തുയേശു പിതാവിനോടൊന്നിച്ചും സഭ ക്രിസ്തുയേശുവിനോടു് ഒന്നിച്ചു
മെന്നതുപോലെ അദ്ദേഹമൊന്നിച്ചു് കഴിയുന്ന നിങ്ങളുടെ സന്തോഷം എത്ര
അധികമെന്നു് ഞാൻ ചിന്തിക്കുന്നു എല്ലാ കാര്യങ്ങളും ഐക്യതയിൽ സന്ധി
ക്കട്ടെ. ആരും സ്വയം വഞ്ചിതരാകാതിരിക്കട്ടെ ബലിപീഠത്തിൽ നിന്നു്
സ്വയം അന്യനാകുന്നവൻ, ദൈവത്തിന്റെ (ജീവനുള്ള) അപ്പത്തിൽ നിന്നു്
തന്നെത്തന്നെ അന്യനാക്കുന്നു (തന്റെ നാമത്തിൽ കൂടുന്ന) ഒന്നോ രണ്ടോ
പേരുടെ പ്രാർത്ഥനയ്ക്കു ശക്തിയുണ്ടെങ്കിൽ; സ്വന്തസഭയോടൊന്നിച്ചു് പ്രാ
ർത്ഥിയ്ക്കുന്ന എപ്പിസ്കോപ്പായുടെ പ്രാർത്ഥനയുടെ ശക്തി എത്ര അധിക
മെന്നു് ചിന്തിപ്പിൻ. അതുകൊണ്ടു് ആരാധനയ്ക്കായി പള്ളിയിൽ സമ്മേ
ളിക്കാത്തവൻ അഹന്തകൊണ്ടു് കുററക്കാരനും സഭയിൽ നിന്നു് സ്വയം ബ
ഹിഷ്കൃതനും അത്രേ. ദൈവം നിഗളികളോടു് എതിർത്തു നില്ക്കുന്നുവെ
ന്നു് (1പത്രോ. 5 5) എഴുതപ്പെട്ടിരിക്കുന്നു. (സദൃശ്യ. 3:34) തന്മൂലം ദൈവ
ത്തിന്റെ വിശ്വസ്തദാസന്മാരാകേണ്ടതിന്നു് എപ്പിസ്കോപ്പായോടു് അവിശ്വ
സ്തത കാണിപ്പാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ.

6 മൗനവ്രതം ഇഷ്ടപ്പെടുന്ന എപ്പിസ്കോപ്പായെ അധികം ബഹുമാനി
പ്പിൻ. തനിക്കുവേണ്ടി തന്റെ ഭവനത്തിന്മേൽ കാര്യവിചാരകനായിരി
പ്പാൻ യജമാനനാൽ അയയ്ക്കപ്പെടുന്ന ആളിനെ യജമാനനു തുല്യം ആദരി
ക്കുവാൻ നാം ബാദ്ധ്യസ്ഥരാകുന്നു അതുപോലെ എപ്പിസ്കോപ്പായെ കർത്താ
വിനെ എന്നപോലെ കരുതുവാൻ നാം ചുമതലപ്പെട്ടവരാകുന്നു. ഇക്കാര്യത്തി
ലുള്ള നിങ്ങളുടെ ദൈവികവും മാതൃകാപരവുമായ ശുഷ്കാന്തിയെപ്പററിയും
അച്ചടക്കത്തെപ്പററിയും ഒനേസിമോസ് ഉയർന്ന പ്രശംസാവാക്യങ്ങളാൽ
എനിക്കു് വ്യക്തിപരമായ സാക്ഷ്യം നൽകിയിരിക്കുന്നു. സത്യമത്രെ നിങ്ങ
ളുടെ ജീവിതത്തിന്റെ നിയാമക തത്വമെന്നും വേദവിപരീതോപദേശങ്ങൾ
ക്കു് നിങ്ങളുടെ ഇടയിൽ കാൽ കുത്തുവാൻപോലും കഴിയാതിരിക്കുമാറു്
അത്ര. പ്രബോധകരെ കേൾക്കാൻ പോലും നിങ്ങൾ കൂട്ടാക്കുന്നില്ല എന്നും
അദ്ദേഹം എന്നെ അറിയിച്ചിരിക്കുന്നു.

7. ദൈവത്തിനു് അഹിതമായ പ്രവർത്തനങ്ങളിൽ മുഴുകി ക്രൂര
ന്മാരും വഞ്ചകരുമെന്ന പേരു് സമ്പാദിക്കുന്നതിൽ വിദഗ്ദ്ധരായ ആളുക
ളുണ്ടു്. വന്യ ജീവികളിൽനിന്നെന്നപോലെ അവരിൽനിന്നു് നിങ്ങൾ
പിന്തിരിയണം. എന്തുകൊണ്ടെന്നാൽ നിനയാത്ത നാഴികകളിൽ നിങ്ങളെ
ആക്രമിക്കുന്ന പേപ്പട്ടിക്കു് അവർ തുല്യരാകുന്നു, മാരകവും സുഖം പ്രാപി
ക്കാൻ പ്രയാസവുമത്രേ അവർ സൃഷ്ടിക്കുന്ന മുറിവുകൾ; അവയെ വിട്ടൊഴി
ഞ്ഞുകൊൾക ജനിച്ചവനും സൃഷ്ടിയല്ലാത്തവനും ശരീരവും ആത്മാവുമുള്ള
ഒരു വൈദ്യനുണ്ടു്. മൃതിയുടെ മദ്ധ്യേ സത്യജീവനും ദൈവത്തിൽനിന്നും
മറിയാമ്മിൽനിന്നും പുറപ്പെട്ടവനും കഷ്ടതകൾക്കു് വിധേയനും കഷ്ടത
കൾക്കു് അതീതനും ആയി നമ്മുടെ കർത്താവായ യേശുക്രിസ്തു എന്ന
അവതരിച്ച ദൈവംതന്നെ.

8. ആരും നിങ്ങളെ വഞ്ചിക്കാനിട വരരുതു്. നിങ്ങൾ പൂർണ്ണമായും
ദൈവത്തിനുള്ളവരാകയാൽ ഇതുവരെയും നിങ്ങൾ വഞ്ചിതരായിട്ടില്ല എന്നു്
ഞാൻ അറിയുന്നു നിങ്ങളെ ഛിദ്രിപ്പിക്കുന്ന കലഹങ്ങൾക്കു് അവിടെ പ്രവേ
ശനം ലഭിക്കാത്തതിനാൽ നിങ്ങൾ ദൈവീക വഴിയിൽ ജീവിക്കുന്നവരെന്നു്
സ്പഷ്ടംതന്നെ. പ്രശസ്തിയുടെ കിരീടമണിഞ്ഞ എഫേസ്യ സഭയ്ക്കു
വേണ്ടി ഞാൻ യാഗമായി സമർപ്പിക്കപ്പെട്ടിരിക്കുന്നു.

ജഡികന് ആത്മീയ കൃത്യങ്ങൾ ചെയ്യുക അസാദ്ധ്യമാകുന്നു, അപ്രകാരംതന്നെ ആത്മീയന് ജഡീക കാര്യങ്ങളും. അവിശ്വാസത്തിന് വിശ്വാസത്തിന്റെ പ്രവർത്തനങ്ങളിലോ, വിശ്വാസത്തിന് അവിശ്വാസത്തിന്റെ പ്രവർത്തനങ്ങളിലോ പങ്കുണ്ടാകുകയില്ല.

എന്നാൽ നിങ്ങൾ ജഡീകമായി ചെയ്യുന്നവപോലും ആത്മീയതയുടെ കാര്യങ്ങളത്രേ എന്തുകൊണ്ടെന്നാൽ ക്രിസ്തുയേശുവിലുള്ള ഐക്യത്തിലത്രെ നിങ്ങൾ ഏതു കാര്യവും പ്രവർത്തിക്കുന്നത്.

9 പുറത്തുനിന്ന് ഏതാനും പേർ നിങ്ങളെ സന്ദർശിച്ച് ദുഷ്ടോപദേശം വിതച്ചതായും അത് നിങ്ങളുടെ ഇടയിൽ വ്യാപിക്കാനിടവരാതെ നിങ്ങൾ ധീരമായി അതിനെ നിരസിച്ചതായും ഞാൻ കേട്ടറിയുന്നു. കല്ലുകൾ എന്ന വിധം, അവരുടെ ഉപദേശങ്ങളോട് നിങ്ങൾ. ബധിരരായി പ്രതികരിച്ചു. അതെ, നിങ്ങൾ കല്ലുകൾ തന്നെയാകുന്നു പിതാവാം ദൈവത്തിന്റെ, സഭയുടെ നിർമ്മാണത്തിനുള്ള കല്ലുകൾ പോലെയാകുന്നു നിങ്ങൾ. പരിശുദ്ധാവാകുന്ന കയറുകൊണ്ട് ബന്ധിച്ച് ക്രിസ്തുവിന്റെ കുരിശാകുന്ന ക്രെയിൻമൂലം ചെത്തി വെടിപ്പാക്കപ്പെട്ട ആ കല്ലുകൾ, മേലുള്ള സഭയുടെ കെട്ടുപണിക്കായി ഉയർത്തപ്പെടുന്നു. വിശ്വാസം നിങ്ങൾക്ക് ചിറകായിരിക്കട്ടെ; സ്നേഹം ദൈവത്തിലേയ്ക്ക് നിങ്ങളെ നയിക്കുന്ന പാതയുമായിരിക്കട്ടെ. നിങ്ങളെല്ലാവരും മഹത്തായ തീർത്ഥത്തിലേയ്ക്ക് യാത്രതിരിച്ച തീർത്ഥാടകരാകുന്നുവെന്ന് ഓർത്തുകൊൾവിൻ. ദൈവത്തേയും ദേവാലയത്തേയും ക്രിസ്തുവിനേയും വിശുദ്ധ ഉപനിധികളേയും തോളിൽ വഹിച്ചുകൊൾവിൻ. നിങ്ങളുടെ പ്രബോധനങ്ങളിൽ ഞാനും എന്റെ പങ്കു വഹിക്കുന്നു. ഈ ലേഖനം വഴി ഞാൻ എന്നെ നിങ്ങളിലൊരാൾ എന്ന് എണ്ണുന്നു: നിങ്ങളോടൊപ്പം സന്തോഷിക്കുന്നു. ദൈവത്തിലല്ലാതെ ഭൗമികമായ യാതൊന്നിലും നിങ്ങൾ സങ്കേതപ്പെടാത്തതിനാൽ തന്നെ.

10. മറ്റുള്ളവർ ദൈവത്തെ കണ്ടെത്തേണ്ടുന്നതിന്, അവരെക്കുറിച്ച് പ്രത്യാശയുള്ളവരായി ഇടവിടാതെ പ്രാർത്ഥിപ്പിൻ. നിങ്ങളുടെ പ്രവർത്തന സരണികൾ നോക്കി സത്യം ഗ്രഹിക്കേണ്ടതിന് അവർക്ക് സംഗതിയാകട്ടെ: അവരുടെ മൃഗീയാസക്തികളെ സൗമ്യതകൊണ്ടും, അവരുടെ അഹന്ത കലർന്ന വാക്കുകളെ വിനയം കൊണ്ടും, അവരുടെ ശകാരങ്ങളെ പ്രാർത്ഥനകൊണ്ടും, അവരുടെ അകൃത്യങ്ങളെ വിശ്വാസ നിഷ്ഠകൊണ്ടും, അവരുടെ പ്രാകൃത ഭാവങ്ങളെ കലീന ഭാവങ്ങൾ കൊണ്ടും നേരിട്ടുകൊൾവിൻ. അവരെ അനുകരിക്കാൻ നിങ്ങൾ ശ്രമിക്കരുത്. (അവർ തരുന്ന അതേ നാണയത്തിലൂടെ അവർക്ക് പകരം നൽകരുത് ) നാം അവരുടെ സഹോദരങ്ങളെന്ന് സഹിഷ്ണതയാൽ അവരെ ബോദ്ധ്യപ്പെടുത്തേണം. ക്രിസ്തുയേശുവിനെ അനുകരിപ്പാൻ ബദ്ധപ്പെട്ടുകൊൾക. സാത്താന്യവിത്തുകൾ നിങ്ങളിൽ വേരോടാതിരിക്കേണ്ടതിന് ശരീരത്തിലും ആത്മാവിലും നിർമ്മലതയും അച്ചടക്കവും പാലിച്ച് യേശുക്രിസ്തുവിൽ സങ്കേതപ്പെടുന്നവരായിരിപ്പിൻ.

11. അന്ത്യകാലം അടുത്തിരിക്കുന്നു നമുക്കെതിരായ ന്യായവിധിയിലേയ്ക്ക് ദൈവത്തിന്റെ ദീർഘക്ഷമ, മുഖാന്തിരമാകാതിരിക്കേണ്ടതിന് ആ ദീർഘക്ഷമയെ ഭയപ്പെട്ടുകൊൾവിൻ ഇക്കാര്യത്തിൽ നാം ലജ്ജിക്കേണ്ടിയിരിക്കുന്നു. വരുവാനുള്ള ദൈവ കോപത്തിൽ നിന്ന് നമുക്ക് ഓടിഅകലാം. അല്ലെങ്കിൽ ഇപ്പോഴുള്ള തന്റെ കൃപയെ മുറുകെ പിടിക്കാം. സത്യജീവിതം നയിക്കേണ്ടതിന് ക്രിസ്തുയേശുവിൽ ബന്ധിക്കപ്പെട്ട് ഐക്യപ്പെട്ടവരായി



മാത്രം നാം കാണപ്പെട്ടുമാറാകട്ടെ. അവനോടുള്ള ബന്ധത്തിൽ നിന്ന് യാതൊന്നും നിങ്ങളെ അകറ്റാതിരിക്കട്ടെ. അവനോടുള്ള ഐക്യത്തിൽ ഞാൻ ചങ്ങല ധരിച്ചിരിക്കുന്നു. ഈ ചങ്ങല, നിങ്ങളുടെ മദ്ധ്യസ്ഥ പ്രാർത്ഥനകളാൽ, ഞാൻ ഉയർത്തെഴുന്നേല്ക്കുമ്പോൾ എനിക്ക് ആത്മീയസൗരഭ്യമുള്ള മാലയായിത്തീരട്ടെ. നിങ്ങളുടെ മദ്ധ്യസ്ഥ പ്രാർത്ഥനകളിൽ എപ്പോഴും എന്നെ ഓർത്തുകൊൾവിൻ; ക്രിസ്തുയേശുവിന്റെ ശക്തിയാൽ അപ്പോസ്തലന്മാരോടുകൂടെയുള്ള എഫേസ്യ സഭയോടൊന്നിച്ച് ഞാനും കാണപ്പെടേണ്ടതിനുതന്നെ.

12. ഈ ലേഖനം ആരെ ഉദ്ദേശിച്ചെഴുതുന്നുവോ ആയവരെക്കുറിച്ചും എന്നെക്കുറിച്ചും എനിക്കു നല്ലവണ്ണം അറിയാം. ഞാൻ വിധിയേറ്റവൻ; നിങ്ങളോ കരുണാപൂർവ്വം ക്ഷമ ലഭിച്ചവർ, ഞാൻ ആപത്തിലും അപകടത്തിലും പെട്ടിരിക്കുന്നവൻ, നിങ്ങളോ സുരക്ഷിതർ; ദൈവ സന്നിധിയിലേക്ക് മരണത്തിന്റെ അകമ്പടിയോടെ നിങ്ങളുടെ പട്ടണങ്ങൾ എന്ന പ്രവേശന ദ്വാരത്തിലൂടെ ഞങ്ങൾ നയിക്കപ്പെടുന്നു. സന്തോഷാർഹതയോടെ ശുദ്ധീകരിക്കപ്പെട്ട, രക്തസാക്ഷിയായിത്തീർന്ന പൗലോസിന്റെ സഹയാത്രികരാകുന്ന നിങ്ങൾ ക്രിസ്തുവിനോടുള്ള ഐക്യത്തിൽ സ്വയം കാത്തുകൊള്ളുവാൻ ഓരോ ലേഖനത്തിലൂടെയും നിങ്ങളെ പ്രബോധിപ്പിച്ച പൗലോസിന്റെ കാൽപാടുകളെ പിന്തുടരുന്നവനായി, ദൈവസന്നിധിയിൽ എത്തുമ്പോൾ, ഞാൻ കാണപ്പെടുവാൻ ഇടയാകട്ടെ. അനുഗൃഹീത സ്മരണാർഹനും പ്രശസ്തനുമായ വി. പൗലോസിനോടൊപ്പം ആ മഹാ രഹസ്യത്തിലേയ്ക്ക് മുന്നിട്ടിറങ്ങിയവരാകുന്നു നിങ്ങളും എന്ന് ഓർത്തുകൊൾവിൻ.

13. ദൈവത്തെ മഹത്വപ്പെടുത്തുവാനും അവന് സ്തോത്രം അർപ്പിപ്പാനും കൂടെക്കൂടെ നിങ്ങൾ കൂട്ടായ്മ ആചരിക്കേണം. നിങ്ങളുടെ കൂട്ടായ്മ ഹേതുവായി സാത്താന്യ ശക്തികൾ ശിഥിലമായിത്തീരട്ടെ. നിങ്ങളുടെ വിശ്വാസത്തിന്റെ ഐക്യത്തിൽ അവന്റെ വിനാശകശക്തി ശൂന്യമായിത്തീരട്ടെ. സമാധാനത്തേക്കാൾ വിലയേറിയതായി മറ്റൊന്നുമില്ലല്ലോ. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സർവ്വ യുദ്ധ വാസനകളും അതിനാൽ നിർവീര്യമായിത്തീരട്ടെ.

14. ക്രിസ്തുയേശുവിൽ സ്നേഹവും വിശ്വാസപൂർണ്ണതയും ഉണ്ടെങ്കിൽ ഇവയൊന്നും നിങ്ങൾക്ക് ഗ്രാഹ്യമാകാതിരിക്കുകയില്ല എന്തെന്നാൽ ആരംഭവും അവസാനവും ഇവയോടൊന്നിച്ചത്രേ ആകുന്നു. വിശ്വാസമത്രേ ആരംഭം; സ്നേഹം അതിന്റെ അവസാനം, രണ്ടിന്റെയും ഏകതയത്രെ ദൈവം. ആത്മാവിന്റെ പൂർണ്ണതയ്ക്കാവശ്യമായ സകലവും അതിൽനിന്ന് പുറപ്പെടുന്നു. എന്തുകൊണ്ടെന്നാൽ വിശ്വാസം ഏറ്റുപറയുന്നവരാരും പാപസ്വഭാവികളല്ല. സ്നേഹത്തെ ഏറ്റുപറയുന്നവരാരും പകയുടെ മാർഗ്ഗം അവലംബിക്കുന്നില്ല. വൃക്ഷം അതിന്റെ ഫലത്താൽ വേർതിരിച്ചറിയപ്പെടുന്നതുപോലെ ക്രിസ്തുവിനെ അവകാശപ്പെടുന്നവർ അവരുടെ പ്രവൃത്തികളാൽ വേർതിരിച്ചറിയപ്പെടും. ഈദൃശപ്രവർത്തനങ്ങളിൽ പ്രഖ്യാപനമല്ലകാര്യം, പ്രത്യുത അനശ്വരവും പ്രായോഗികവുമായ വിശ്വാസത്തിൽ അവ അധിഷ്ഠിതമായിരിക്കുന്നു.

15. പ്രഖ്യാപനങ്ങൾ നടത്തുകയും അവ പ്രായോഗിക ജീവിതത്തിൽ പ്രതിഫലിക്കാതിരിക്കുകയും ചെയ്യുന്നതിനേക്കാൾ അഭികാമ്യം മൗനമത്രെ മറ്റുള്ളവരെ പഠിപ്പിക്കുക മാത്രം ചെയ്യുന്നത് തുലോം എളുപ്പമത്രെ; പഠിപ്പിക്കുന്നതുപോലെ പ്രവർത്തിപ്പാൻ കഴിയുന്നുവെങ്കിലേ അതിന് ഫലമുള്ളു. അപ്രകാരമുള്ള ഒരു ഗുരു ഇവിടെയുണ്ട്- (സങ്കീ. 33:9) 'അവൻ വചനം പ്രസംഗിച്ചു: അപ്രകാരം പ്രവർത്തിക്കുകയും ചെയ്തു'. അവന്റെ മൗനത്തിൽ

പോലും പിതാവിന് പ്രസാദകരമായ നേട്ടങ്ങൾ സമ്പാദിച്ചു, ദൈവവചനം പ്രസംഗിക്കുന്നവൻ മൗനവേളകളിലും തന്റെ പ്രവൃത്തികളിലൂടെ പ്രസംഗിക്കുന്നവനാകട്ടെ. അപ്പോഴത്രേ ആത്മീയ പരിപൂർണ്ണതയും പരിപക്വതയും അവനിൽ വിളങ്ങുന്നത്. കർത്താവിൽനിന്ന് ഒന്നും മറയായിരിക്കുന്നില്ല. നമ്മുടെ ഹൃദയാന്തർഭാഗത്തെ നിഗൂഢ രഹസ്യം പോലും അവന്റെ മുമ്പാകെ വെളിപ്പെട്ടിരിക്കുന്നു. അതുകൊണ്ട് പ്രവർത്തിക്കുന്നതെന്തും അവൻ നമ്മിൽ വസിക്കുന്നു എന്ന ബോധത്തോടെ ചെയ്‌വിൻ. നാം അവന്റെ ആലയവും നമ്മിൽ വസിക്കുന്ന അവൻ എല്ലാവരുടേയും ദൈവവും ആകുന്നുവെന്ന് അറിഞ്ഞുകൊൾവിൻ. ഇത് അക്ഷരാർത്ഥത്തിൽത്തന്നെ പരമാർത്ഥമാകുന്നു. നമുക്ക് അവനോടുള്ള സ്നേഹത്തിന്റെ അളവനുസരിച്ച് ഈ കാര്യം നമ്മുടെ കണ്ണുകൾക്ക് മുമ്പിൽ വ്യക്തമാകട്ടെ.

16. എന്നാൽ എന്റെ സഹോദരങ്ങളേ, ഇതിനേക്കുറിച്ചുള്ള നിങ്ങളുടെ ധാരണയിൽ പിശകുവരാതിരിപ്പാൻ ശ്രദ്ധിപ്പിൻ. വ്യഭിചാരികൾക്ക് ദൈവരാജ്യം അവകാശിപ്പാൻ കഴിയുകയില്ല; ജഡത്തിലിരുന്ന് ഈ വകയൊക്കെയും ചെയ്യുന്നവൻ മൃതനത്രെ (ലോകത്തിൽപോലും ഈ വക കാര്യങ്ങൾ മരണശിക്ഷ വിളിച്ചുവരുത്തുന്ന കുറ്റകൃത്യമത്രേ) ക്രിസ്തു എതിന് വേണ്ടി ക്രൂശിക്കപ്പെട്ടുവോ ആ സത്യവിശ്വാസത്തെ തങ്ങളുടെ ദുരുപദേശങ്ങളാൽ വ്യഭിചരിക്കുന്നവൻ അതിലുമെത്രയോ അധികം (മൃതനാകുന്നു). അവൻ അവന്റെ അശുദ്ധോപദേശങ്ങളിൽ ബന്ധിക്കപ്പെട്ട് കെട്ടുപോകാത്ത അഗ്നിയിലേയ്ക്ക് വലിച്ചെറിയപ്പെടും; അവനെ കേൾക്കുന്ന ഏവനും അവനോടൊന്നിച്ച് അഗ്നിയെ അവകാശിക്കും.

17. തന്റെ സഭയിൽ നിഷ്കളങ്കതയുടെയും നിഷ്പാപപൂർണ്ണതയുടെയും സൗരഭ്യം പ്രചരിപ്പിക്കേണ്ടതിനത്രേ കർത്താവ് തന്റെ ശിരസ്സിൽ അമൂല്യമായ തൈലം കൊണ്ടുള്ള അഭിഷേകം സ്വാഗതം ചെയ്തത്. ഈ ലോകപ്രഭുവിന്റെ ഉപദേശങ്ങളാകുന്ന ദുർഗ്ഗന്ധപൂർണ്ണമായ മൂറോൻ തൈലം കൊണ്ട് നിങ്ങൾ അഭിഷേകം ചെയ്യപ്പെടരുത്; നമ്മുടെ മുമ്പിലുള്ള ജീവിതത്തിൽ നിന്ന് അവൻ നമ്മെ പിടികൂടാതിരിക്കേണ്ടതിന് തന്നേ.

ക്രിസ്തുയേശുവിലൂടെ ദൈവം നമുക്ക് നൽകിയ വിജ്ഞാനത്തെ ഗ്രഹിക്കുവാൻ നമുക്ക് കഴിയാതെ വന്നതെന്തുകൊണ്ട്? അമൂല്യമായ ദിവ്യദാനങ്ങളെ അവഗണിച്ചുകൊണ്ട് മൂഢത്വത്തിൽ നാം നശിക്കുന്നതെന്തിന്? ക്രിസ്തുയേശുവിലൂടെ ദൈവം നമുക്ക് ധാരാളമായ കൃപാദാനങ്ങൾ വർഷിച്ചിരിക്കുന്നുവല്ലോ

18. എന്റെ ആത്മാവ് വിനയപൂർവ്വം കുരിശിനെ ധ്യാനിക്കുന്നു. വിശ്വസിക്കാത്തവർക്കു ഇടർച്ചയും നമുക്കു രക്ഷയും നിത്യജീവനുമായ സ്ളീബായെത്തന്നെ. നിങ്ങളിൽ തത്വജ്ഞാനി എവിടെ? ഈ ലോകത്തിൽ താർക്കികൻ എവിടെ? (1കോരി. 1 20) ബുദ്ധിമാന്മാരായി ഭാവിക്കുന്നവരുടെ അഹന്ത എവിടെ? ദാവീദിന്റെ സന്തതിയായ മറിയാമ്മിൽ നിന്നും ദൈവാത്മാവിൽ നിന്നും, ദൈവഹിത പ്രകാരം നമ്മുടെ ദൈവമായ യേശുക്രിസ്തു ഉല്പാദിതനായി. അവൻ ജനിച്ചു; മാമ്മൂദീസയ്ക്കായി തന്നെത്തന്നെ സമർപ്പിച്ചു. തന്റെ കഷ്ടതകളാൽ വെള്ളത്തെ താൻ ശുദ്ധീകരിക്കുകയും ചെയ്തു.

19. മറിയാമ്മിന്റെ കന്യകാത്വം ഈ ലോകഭരണ കർത്താക്കളിൽ നിന്നും മറഞ്ഞിരിക്കുന്നു; അതുപോലെ അവളുടെ ഗർഭോല്പാദനവും, കർത്താവിന്റെ മരണവും. ഈ മൂന്ന് രഹസ്യങ്ങളും പ്രഘോഷിക്കപ്പെടട്ടെ. ദൈവത്തിന്റെ അഗാധരഹസ്യങ്ങൾ അനാവരണം ചെയ്യപ്പെടട്ടെ.



യുഗങ്ങൾ അവനെ കണ്ടതെങ്ങനെ? എല്ലാനക്ഷത്രങ്ങളെക്കാളും പ്രകാശത്തിൽ പ്രഭ ചിന്നി. അതിന്റെ ദ്യുതി അവർണ്ണ്യം!! അതിന്റെ അസാധാരണത്വം അതിശയകരമായിരിക്കുന്നു. സൂര്യനും ശേഷം നക്ഷത്രങ്ങളും ഗായകസംഘമെന്ന വിധം അതിന് ചുറ്റും അണിനിരന്നു. ഈ നക്ഷത്രം അവയെ അതിശയിച്ചു അസാധാരണമായ ഈ നവാതിഥി എവിടെ നിന്ന് വന്നുവെന്ന് സംഭ്രമമുണ്ടായി. ഇതിനു മുമ്പിൽ എല്ലാ മന്ത്രങ്ങളും പരാജിതമായി, തന്ത്രങ്ങൾ അപ്രത്യക്ഷമായി അന്ധവിശ്വാസങ്ങൾക്ക് മാരകമായ പ്രഹരമേറ്റു! തിന്മയുടെ പഴയ സാമ്രാജ്യം മറിച്ചിടുകയും പുതിയ വ്യവസ്ഥിതിയും നിത്യജീവനും നൽകുവാൻ ദൈവം മനുഷ്യനായി അവതരിക്കുകയും ചെയ്തിരിക്കുന്നു. ദൈവീക മുന്നാലോചന പ്രകാരമുള്ളത് സംഭവിച്ചു. മരണത്തെ കൊല്ലുവാനുള്ള ഈ പദ്ധതിയെച്ചൊല്ലി സൃഷ്ടി മുഴുവനും സംഭ്രമിച്ചു.

20 യേശുക്രിസ്തുവും ദൈവവും അനുവദിച്ചുവെങ്കിൽ നിങ്ങളുടെ പ്രാർത്ഥനകൾക്ക് മറുപടിയായി മറ്റൊരു കത്തു കൂടി എഴുതാമെന്ന് ഞാൻ പ്രത്യാശിക്കുന്നു യേശുക്രിസ്തു എന്ന പുതിയ മനുഷ്യനെ വാർത്തെടുക്കുന്നതിനെപ്പറ്റിയുള്ള ദൈവീക പദ്ധതിയെപ്പറ്റി ഞാനാരംഭിച്ച് വെച്ചത് അപ്പോൾ പൂർത്തിയാക്കാം. അവനിലുള്ള വിശ്വാസവും സ്നേഹവും മൂലം അവന്റെ പീഢാനുഭവവും പുനരുത്ഥാനവും ഉൾക്കൊള്ളുന്ന പദ്ധതിയത്രേ അത്. ക്രിസ്തുയേശുവിലുള്ള വിശ്വാസത്തിലും ഐക്യത്തിലും, കൃപയിലും നിങ്ങൾ സമ്മേളിക്കുമ്പോൾ, കർത്താവെനിക്കു വെളിപ്പെടുത്തിത്തരുന്നതുപോലെ ഞാൻ വിശദമാക്കാം (അവൻ ജഡപ്രകാരം ദാവീദിന്റെ സന്തതിയും, മനുഷ്യപുത്രനും അത്രേ) നിങ്ങളുടെ മെത്രന്മാരേയും വൈദീകരേയും അനുസരിച്ചുകൊണ്ട് അവിഭക്തമനസ്സുമായി, പൊതുവായി ഒരേ അപ്പം മുറിക്കലിൽ പങ്കുള്ളവരായി നിങ്ങൾ സ്ഥിതി ചെയ്‌വിൻ. ആ അപ്പം നിത്യതയുടെ ഔഷധവും ക്രിസ്തുയേശുവിൽ എന്നേയ്ക്കും ജീവിക്കാനായി മരണത്തെ മറികടക്കുന്ന ഏക മാർഗ്ഗവുമത്രേ.

21. ഈ ലേഖനം ഞാനെഴുതുന്ന സ്മിർനായിലേയ്ക്ക്, ദൈവത്തിന്റെ മഹത്വത്തിനായി നിങ്ങളയച്ചവർക്കും നിങ്ങൾക്കും വേണ്ടി എന്റെ ജീവനെ യാഗമായി ഞാനർപ്പിക്കുന്നു അതിൽ ദൈവത്തോടുള്ള എന്റെ കൃതജ്ഞതയും പോളിക്കാർപ്പോസിനോടും നിങ്ങളോടുമുള്ള എന്റെ സ്നേഹവും അന്തർഭവിച്ചിരിക്കുന്നു. യേശു ക്രിസ്തു നിങ്ങളെ ഓർക്കുന്നതുപോലെ നിങ്ങളെന്നെ ഓർത്തുകൊൾവിൻ. സിറിയായിലെ സഭയ്ക്കു വേണ്ടി പ്രാർത്ഥിപ്പിൻ. അവിടെ നിന്നല്ലോ എന്നെ അവർ ബന്ധനസ്ഥനാക്കി റോമിലേയ്ക്ക് കൊണ്ടുപോകുന്നത്, അവിടെ ഞാൻ ഒടുവിലത്തേതും നിസ്സാരനുമായ വിശ്വാസിയത്രേ; എന്നാലും ദൈവ മഹത്വത്തിനു വേണ്ടി എന്നെ സമർപ്പിപ്പാൻ ഞാൻ ഉറച്ചിരിക്കുന്നു.

നമ്മുടെ പൊതു പ്രത്യാശയായ പിതാവാം ദൈവത്തിലും ക്രിസ്തുയേശുവിലും നിങ്ങൾക്ക് അന്ത്യാഭിവാദനങ്ങൾ.

## ii മഗ്നേഷ്യയിലെ സഭയ്ക്കെഴുതിയ ലേഖനം

തെയോഫോറസ് എന്നു് മറുനാമമുള്ള ഇഗ്നാത്തിയോസിൽനിന്നു് നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ പിതാവിന്റെ കൃപയാൽ അനുഗ്രഹിക്കപ്പെട്ട മിയാന്തറിലുള്ള മഗ്നേഷ്യയിലെ സഭയ്ക്കു് രക്ഷകന്റെ നാമത്തിൽ ഞാൻ അഭിവാദനങ്ങൾ അയയ്ക്കുന്നു പിതാവാം ദൈവത്തിലും യേശുക്രിസ്തുവിലും എല്ലാ ആനന്ദങ്ങളും നിങ്ങളിൽ വസിക്കട്ടെ. ക്രിസ്തീയ സ്നേഹം നിങ്ങളെ പഠിപ്പിച്ച അച്ചടക്കപൂർണ്ണമായ നിങ്ങളുടെ ജീവിതത്തെക്കുറിച്ചു് കേട്ടപ്പോൾ എനിക്കു് വലിയ സന്തോഷമുണ്ടായി യേശുക്രിസ്തുവിലുള്ള വിശ്വാസത്തിൽ ഏതാനും വാക്കുകൾ നിങ്ങളെ അഭിസംബോധന ചെയ്തുകൊണ്ടു് എഴുതുവാൻ തീരുമാനിക്കുകയും ചെയ്തു. ദൈവത്തിനു കൊള്ളാവുന്ന ബിരുദവുമായി, ചങ്ങല ധരിച്ചുകൊണ്ടുള്ള ഈ യാത്രയിൽ ഞാൻ സഭകൾക്കു് സ്തുതിഗീതം പാടുന്നു. അവരുടെ ശാരീരികവും ആത്മീയവുമായ ഐക്യത്തിനായി പ്രാർത്ഥിക്കുന്നു. നമ്മുടെ അനശ്വര ജീവനായ യേശുക്രിസ്തുവിന്റെ ദാനങ്ങളത്രേ അവ രണ്ടും. എല്ലാ നന്മകളേയും കവിയുന്ന സ്നേഹത്തിലും വിശ്വാസത്തിലും അവർ ഒന്നായിത്തീരട്ടെ. പിതാവിനോടും യേശുവിനോടും ചേർന്നിരിക്കുന്നതത്രേ പരമ പ്രധാനം. അവനോടു് ചേർന്നിരുന്നാൽ ഈ ലോകപ്രമാണിയുടെ ഒളിയമ്പുകളെ സഹിഷ്ണതയോടെ നേരിട്ടാൽ നാം രക്ഷപ്പെട്ടു് ദൈവത്തിലെത്തിച്ചേരും.

2. നിങ്ങളുടെ ദൈവീകനായ മെത്രാൻ ഓമാസും കശ്ശീശന്മാരും ബാധസും അപ്പോളോണിയസും എന്റെ കൂട്ടദാസനായ ശെമ്മാശൻ സോഷനും മുഖേന നിങ്ങളെ അറിയുവാൻ എനിക്കവസരം ലഭിച്ചിരിക്കുന്നു. സോഷന്റെ സൗഹൃദത്തിൽ ഞാൻ ആഹ്ളാദിക്കുന്നു. അദ്ദേഹം ദൈവകൃപയെ എന്ന പോലെ കാശീശന്മാരുടെ സംഘത്തെയും അനുസരിക്കുന്നുവല്ലോ.

3. നിങ്ങളുടെ മെത്രാന്റെ യുവത്വത്തെ ചൂഷണം ചെയ്യാതിരിക്കാൻ നിങ്ങൾക്കു് ന്യായമാകുന്നു. അദ്ദേഹത്തിൽ നിക്ഷിപ്തമായ പിതാവാം ദൈവത്തിന്റെ ശക്തിയെ പ്രതി എല്ലാ ബഹുമതികളും നിങ്ങൾ അദ്ദേഹ



ത്തിനു് നൽകണം. ഞാൻ അറിയുന്ന പ്രകാരം നിങ്ങളുടെ വിശുദ്ധരായ കാശീശന്മാരും അദ്ദേഹത്തിന്റെ പ്രായക്കുറവിനെ ചൂഷണം ചെയ്യാതെ ദൈവീക മനുഷ്യനെന്ന നിലയിൽ അദ്ദേഹത്തിനു് മുൻഗണന നൽകുന്നു. അദ്ദേഹത്തിനല്ല, നമ്മുടെ എല്ലാവരുടേയും മെത്രാനായ യേശുക്രിസ്തുവിന്റെ പിതാവിനെയത്രേ അവർ ബഹുമതി നൽകുന്നതു്. നമ്മെ സ്നേഹിച്ച അദ്ദേഹത്തെപ്രതി അധരസേവയിൽക്കവിഞ്ഞ അനുസരണം കാഴ്ചവെക്കുവാൻ നിങ്ങൾക്കു ന്യായമാകുന്നു. സമീപസ്ഥനായ മെത്രാനെ വഞ്ചിക്കുന്നവൻ അദൃശ്യനായവനെ അത്രെ വഞ്ചിക്കുന്നതു് എന്നു് ഓർത്തു കൊൾവിൻ. നാം നിരപ്പാകേണ്ടതു്. ഇത്തരം സന്ദർഭങ്ങളിൽ ജഡരക്തത്തോടല്ലാ എല്ലാ രഹസ്യങ്ങളും അറിയുന്ന ദൈവത്തോടത്രേ ആകുന്നു.

4. ഒരു മനുഷ്യനെ ബിഷപ്പ് എന്നു് വിശേഷിപ്പിക്കുകയും കാര്യങ്ങളെല്ലാം അദ്ദേഹത്തെക്കൂടാതെ ചെയ്യുകയും ചെയ്യുന്നവരിൽ നിന്നു് വ്യത്യസ്തരായി, ക്രിസ്ത്യാനി എന്നു് വിളിക്കപ്പെടുന്നതിലുപരി ക്രിസ്ത്യാനികളായി ജീവിപ്പിൻ. മേൽ പ്രകാരമുള്ള ആളുകൾ നല്ല മനസ്സാക്ഷിയിൽ പ്രവർത്തിക്കുന്നതെങ്ങനെയെന്നു് എനിക്കു് മനസ്സിലാകുന്നില്ല; അവരുടെ സമ്മേളനങ്ങൾക്കു് യാതൊരു സാധുതയും ഉണ്ടാവാനിടയില്ല.

5. എല്ലാ കാര്യങ്ങൾക്കും ഒരന്ത്യം ഉണ്ടായെതീരൂ. രണ്ടു വസ്തുതകൾ നമ്മുടെ മുമ്പിലുണ്ടു്; ജീവനും മരണവും. അവനവൻ തെരഞ്ഞെടുക്കുന്ന ഒരു വഴി എല്ലാവരും സ്വീകരിച്ചേ ഒക്കൂ. ദൈവത്തിന്റേതും സാത്താന്റേയും ആയി രണ്ടു് നാണയങ്ങൾ പ്രചാരത്തിലിരിക്കുന്നു; രണ്ടിനും അതതിന്റെ മുദ്രയുണ്ടു്. അവിശ്വാസികൾ ലോകത്തിന്റെ മുദ്രയുള്ളതു് സ്വീകരിക്കുന്നു; വിശ്വാസികളാവട്ടെ, ക്രിസ്തുവിലൂടെ പിതാവാം ദൈവത്തിന്റെ മുദ്രയുള്ളതു് സ്നേഹത്തിൽ സ്വീകരിക്കുന്നു. അവന്റെ കഷ്ടതകളിലുള്ള ദൃഢവിശ്വാസത്തിൽ മരണം വരിക്കുവാൻ നാം ആഗ്രഹിക്കുന്നില്ലെങ്കിൽ അവന്റെ ജീവൻ നമ്മിലില്ല.

6. മുകളിൽ ഞാൻ പേരെടുത്തു പറഞ്ഞ വ്യക്തികളിലൂടെ ആത്മീയ നയനങ്ങളാൽ നിങ്ങളെ ദർശിക്കുകയും നിങ്ങളുടെ സഭയെ ആലിംഗനം ചെയ്യുകയും ചെയ്തുകൊണ്ടു് നിങ്ങളുടെ സകല പ്രവൃത്തികളിലും നിങ്ങൾ ഐക്യത പാലിക്കുവാൻ ഞാൻ നിങ്ങളെ നിർബന്ധിച്ചുകൊള്ളട്ടെ. ദൈവത്തിന്റെ സ്ഥാനത്തു് മെത്രാൻ അദ്ധ്യക്ഷനായിരിക്കട്ടെ; അപ്പോസ്തോല സംഘത്തിന്റെ സ്ഥാനം കശ്ശീശന്മാർ വഹിക്കട്ടെ; തന്റെ പിതാവാം ദൈവത്തോടൊന്നിച്ചു് സ്ഥിതിചെയ്തവനും ഈ അവസാനകാലത്തു് ജഡധാരണം ചെയ്തു് പ്രത്യക്ഷപ്പെടുകയും ചെയ്ത യേശുക്രിസ്തുവിന്റെ ശുശ്രൂഷയിൽ എന്റെ പ്രിയ സുഹൃത്തുക്കളായ ശെമ്മാശന്മാർ ഭരമേല്പിക്കപ്പെടട്ടെ. ഓരോരുത്തനും ദൈവവുമായുള്ള സംസർഗ്ഗം കൈവിടാതിരിക്കട്ടെ. നിങ്ങൾ പരസ്പരം കരുതലുള്ളവരായിരിപ്പിൻ. അയല്ക്കാരനോടുള്ള നിങ്ങളുടെ മനോഭാവം മാനുഷികവികാരങ്ങളാൽ ഹനിക്കപ്പെടാതിരിക്കട്ടെ; യേശുക്രിസ്തുവിന്റെ ആത്മാവിൽ നിങ്ങൾ പരസ്പരം സ്നേഹത്തിൽ സ്ഥിരതയുള്ളവരായിരിപ്പിൻ. വിഭജനത്തെ പ്രോത്സാഹിപ്പിക്കുന്ന യാതൊന്നും നിങ്ങളുടെ ഇടയിലുണ്ടാവരുതു്. അഴിമതികളെ വിട്ടൊഴിയുന്നതിൽ മററുള്ളവർക്കു് മാതൃകയായിരുന്നുകൊണ്ടു് മെത്രാനോടും നേതാക്കന്മാരോടും ഐക്യത്തിൽ കഴിഞ്ഞുകൊള്ളുവിൻ.

7. കർത്താവ് പിതാവിനോടു് ഒന്നിച്ചിരിക്കുന്നതുപോലെയും അദ്ദേഹത്തെ വിട്ടു് സ്വതന്ത്രമായി ഒന്നും ചെയ്യാതിരിക്കുന്നതുപോലെയും—സ്വയമായും

തന്റെ അപ്പോസ്തോലന്മാർ മുഖേനയും—നിങ്ങൾ മെത്രാനേയും കശ്ശീശന്മാരേയും വിട്ട് യാതൊരു പ്രവൃത്തിയും ചെയ്യരുത്. നിങ്ങൾക്ക് നന്മ എന്ന് തോന്നുന്നതുകൊണ്ടുമാത്രം ഒരു കാര്യവും ചെയ്യരുത്. എല്ലാവർക്കും പൊതുവിലായ ഒരേ ആരാധനയും ഒരേ അപേക്ഷയും ക്രിസ്തുയേശു എന്ന നിഷ്ക്കളങ്കമായ ആഹ്ളാദത്തിൽ സ്നേഹത്തിൽ അധിഷ്ഠിതമായ ഒരേ പ്രത്യാശയും ഒരേ മനസ്സും നിങ്ങൾക്കുണ്ടായിരിക്കട്ടെ. അവനേക്കാൾ ഗുണപൂർണ്ണമായി മറ്റൊന്നില്ലല്ലോ. ദൈവത്തിന്റെ ഏക ആലയത്തേയും ഏക ബലിപീഠത്തെയും, ഏക പിതാവിൽ നിന്ന് വരികയും ഏകപിതാവിൽ വസിക്കുകയും ഏകപിതാവിലേക്ക് തിരിച്ചുപോകുകയും ചെയ്ത ഏകനായ യേശുക്രിസ്തുവിനെയും സമീപിക്കുന്നവരെ പോലെ നിങ്ങൾ ഐക്യതയിൽ ആയിരിപ്പിൻ.

8. അപരിചിതമായ പുത്തൻ സിദ്ധാന്തങ്ങളും ജീർണ്ണിച്ച പഴങ്കഥകളും നിങ്ങളെ തെറ്റിക്കരുത്. അവയിൽ നിന്ന് നിങ്ങൾക്കൊന്നും ലഭിക്കാനില്ല. നാം ഇപ്പോഴും യഹൂദ മതാനുസാരികളായിരിക്കുന്നെങ്കിൽ ദൈവത്തിന്റെ കൃപാദാനം. നാം പ്രാപിച്ചില്ല എന്നു വരും. അവരുടെ വിശുദ്ധരായ പ്രവാചകന്മാർ പോലും യേശുക്രിസ്സുവിന്റെ മാർഗ്ഗത്തിലത്രേ ചരിച്ചിരുന്നത്. അവന്റെ കൃപയാലുള്ള പ്രചോദനം ഹേതുവായിട്ടത്രേ അവർ പീഢയേൽക്കാൻ തയ്യാറായത്; ഭാവിയിൽ അവിശ്വാസികൾക്കു ഏക സമ്പൂർണ്ണ ദൈവത്തെപ്പറ്റി ബോധ്യം വരുവാനായിട്ടു താൻ തന്റെ പുത്രനായ യേശുക്രിസ്സുവിൽ സ്വയം വെളിപ്പെടുത്തി. തന്റെ സ്വന്തം വചനമായ (അവൻ) നിശ്ശബ്ദതയിൽനിന്നും പുറപ്പെട്ടും തന്റെ എല്ലാ കാര്യങ്ങളിലും തന്നെ അയച്ചവനെ സന്തുഷ്ടനാക്കുകയും ചെയ്തു.

9 പണ്ടുകാലത്ത് ജീവിച്ചിരുന്നവർ അപ്രകാരം പുതിയ പ്രത്യാശനേടി. അവർ ശബ്ബത്താചരണം ഉപേക്ഷിച്ച കർത്തൃദിനം ആചരിക്കാൻ തുടങ്ങി. അവനിലൂടെയും അവന്റെ മരണത്തിലൂടെയും നമ്മുടെ ജീവനും പുനരുത്ഥാനവുമുണ്ടായി (ചിലർ നിഷേധിച്ചേക്കാം.) ഈ രഹസ്യമത്രേ നമ്മെ വിശ്വാസത്തിലേക്ക് ആനയിച്ചത്. ഇതു ഹേതുവായിട്ടുതന്നെ നമ്മുടെ ഏകഗുരുവായ യേശുക്രിസ്തുവിന്റെ ശിഷ്യന്മാരായി കാണപ്പെടുവാനായിട്ട നാം (കഷ്ടതകൾ) സഹിക്കുന്നു. പ്രവാചകന്മാർ പോലും ആത്മാവിൽ തന്റെ ശിഷ്യന്മാരായി തങ്ങളുടെ ഗുരുവിനെ പ്രത്യാശയോടെ കാത്തിരിക്കുമ്പോൾ, അവനെ കൂടാതെ ജീവിക്കുവാൻ നമുക്ക് കഴിയുന്നതെങ്ങനെ? അതുകൊണ്ടത്രേ സത്യമായും തന്നെ കാത്തിരുന്നവരെ അവൻ സന്ദർശിച്ചതും മരിച്ചവരിൽ നിന്ന് ഉയർത്തെഴുന്നേൽപ്പിച്ചതും

10. അതുകൊണ്ട് അവന്റെ ദയയെക്കുറിച്ച് നാം അറിവില്ലാത്തവരായിരുന്നുകൂടാ. നമ്മുടെ ജീവിതഗതിയെ അവന്റെ ശിഷ്യന്മാരായിത്തീർന്നതുകൊണ്ട് സത്യ ക്രൈസ്തവികതയിൽ ജീവിക്കാൻ നമുക്ക് പരിശീലിക്കാം. ഈ നാമമൊഴിച്ച് മറ്റു വല്ല നാമങ്ങളാലും അറിയപ്പെടുന്നവർ ദൈവത്തിനുള്ളവരല്ല. അതിനാൽ ഉപയോഗശൂന്യമായ പുളിപ്പ് ഉപേക്ഷിക്കുക. യേശുക്രിസ്തു എന്ന പുതിയ പുളിപ്പിലേയ്ക്ക് വ്യത്യാസപ്പെടണം. നിങ്ങളിലാരും നശിച്ചുപോകാതിരിപ്പാൻ ക്രിസ്തുവിനോട് കൂടെ ഉപ്പിന്റെ കാരം നിങ്ങൾ കൈക്കൊള്ളുവിൻ. അപ്പോൾ അധർമ്മത്തിന്റെയും അഴിമതിയുടെയും ഗന്ധം നിങ്ങളെ തീണ്ടുകയില്ല. നിങ്ങളുടെ സുഗന്ധം നിങ്ങളുടെ നിലപാടുകളെ സാധൂകരിക്കട്ടെ. യേശുക്രിസ്തുവിനെ പ്രസംഗിക്കുകയും യഹൂദരീതിയിൽ ജീവിക്കുകയും ചെയ്യുന്നത് അബദ്ധമത്രേ. എന്തെന്നാൽ ക്രിസ്തുമതം യഹൂദമതത്തിൽ വിശ്വസിക്കുകയല്ല ഉണ്ടായത്, പ്രത്യുത യഹൂദമതം



ക്രിസ്തുമതത്തിൽ വിശ്വസിക്കുകയത്രെ ചെയ്തത്. അതിൽ എല്ലാ വംശങ്ങളും ഭാഷകളും വിശ്വാസം അർപ്പിക്കുകയും ദൈവത്തിലേയ്ക്ക് ആനയിക്കപ്പെടുകയും ചെയ്തു.

11. ഞാനീ കാര്യങ്ങൾ ചൂണ്ടിക്കാട്ടുന്നത് എന്റെ സഹോദരന്മാരെ! നിങ്ങളിലാരെങ്കിലും ഈവിധ കാര്യങ്ങളിൽ വ്യതിചലിച്ചു എന്ന് കേട്ടിട്ടല്ല. ആഴമില്ലാത്ത ദുരുപദേശങ്ങളുടെ ചതിക്കുഴികൾക്കെതിരെ മുൻകൂട്ടി ഉൽക്കണ്ഠാപൂർവ്വം ഞാൻ നിങ്ങൾക്ക് മുന്നറിയിപ്പ് വിനയപൂർവ്വം നൽകിയെന്നേയുള്ളൂ. ഗവർണർ പൊന്തിയോസ് പീലാത്തോസിന്റെ നാളുകളിൽ നമ്മുടെ പ്രത്യാശയായ യേശുക്രിസ്തുവിന്റെ യഥാർത്ഥവും വിവാദത്തിനതീതവുമായ അനുഭവങ്ങളായി, തന്റെ ജനനം, കഷ്ടപ്പാടുകൾ, പുനരുത്ഥാനം എന്നിവയെക്കുറിച്ച് അചഞ്ചലമായ ബോധ്യം നിങ്ങൾക്കുണ്ടാവണമെന്നേ ഞാൻ ആഗ്രഹിക്കുന്നുള്ളൂ. ആ പ്രത്യാശയിൽനിന്ന് ആരും നിങ്ങളെ തെറ്റിച്ചുകളയാതിരിക്കേണ്ടതിന് ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

12 ഞാൻ അർഹനാണെങ്കിൽ നിങ്ങളെച്ചൊല്ലി എനിക്ക് ആഹ്ളാദമുണ്ടാകട്ടെ. ഞാൻ ചങ്ങലയിലാണെങ്കിലും സ്വതന്ത്രതയിൽ കഴിയുന്ന നിങ്ങളോട് ഞാനെന്നെ താരതമ്യപ്പെടുത്തുന്നില്ല. യേശുക്രിസ്തു നിങ്ങളിൽ വസിക്കുന്നതുകൊണ്ട് അഹന്ത നിങ്ങളിലൊട്ടുമില്ലെന്ന് ഞാൻ അറിയുന്നു. ഞാൻ നിങ്ങളെ പുകഴ്ത്തുന്നതുതന്നെയും നിങ്ങൾക്ക് ലജ്ജയുണ്ടാക്കും. എന്തെന്നാൽ 'പരമാർത്ഥി തനിക്കുതന്നെ എതിരായി പരാതി നൽകുന്നു' വെന്ന് തിരുവചനത്തിൽ എഴുതപ്പെട്ടിരിക്കുന്നു.

13 കർത്താവിന്റെയും അപ്പോസ്തോലന്മാരുടേയും പാതയിൽ ഉറച്ച് നിൽപ്പാൻ പരമാവധി ശ്രദ്ധിപ്പിൻ. ലൗകികമായാലും ആത്മീയമായാലും നിങ്ങൾ ചെയ്യുന്നതെന്തും ആദ്യന്തം പിതൃപുത്ര പരിശുദ്ധാത്മാവിലുള്ള വിശ്വാസത്തിലും സ്നേഹത്തിലും നിങ്ങളുടെ അഭിവന്ദ്യ മെത്രാനോടും മനോഹരമായി നിർമ്മിച്ച ആത്മീയ പുഷ്പമാല്യം പോലുള്ള കാശീശ്ശന്മാരുടെ സംഘത്തോടും ദൈവീകരായ ശെമ്മാശ്ശന്മാരോടും ഉള്ള യോജ്യതയിലും അഭിപ്രായത്തിലും ആയിരിക്കട്ടെ. യേശുക്രിസ്തു ജഡത്തിലായിരുന്നപ്പോൾ പിതാവിനും ക്രിസ്തുവിനും ആത്മാവിനും എന്നപോലെയും നിങ്ങളുടെ മെത്രാനും അന്യോന്യവും കീഴ്പ്പെട്ടിരിക്കൊൾവിൻ; ശരീരത്തിലും ആത്മാവിലും ഐക്യം വസിപ്പാനായിട്ടുതന്നെ.

14 നിങ്ങൾ ദൈവത്തിൽ അധികം നിറവുള്ളവരാകയാൽ ഞാനീ കാര്യങ്ങളെപ്പറ്റി ചുരുക്കമായേ പ്രതിപാദിക്കുന്നുള്ളൂ. ദൈവത്തിലേയ്ക്കുള്ള എന്റെ പ്രയാണം വിജയകരമാകേണ്ടതിന് എനിക്കുവേണ്ടി പ്രാർത്ഥിപ്പിൻ. സിറിയായിലുള്ള സഭയെയും നിങ്ങൾ ഓർക്കുവിൻ. ഞാൻ അതിന്റെ അയോഗ്യനായ അംഗമത്രേ. സിറിയായിലെ സഭ നിങ്ങൾ തളിക്കുന്ന പനിമഞ്ഞ് ഏറ്റ് ഉന്മേഷം കൈക്കൊള്ളേണ്ടതിന് നിങ്ങളുടെ ദൈവസ്നേഹത്തെയും നിങ്ങളുടെ ഏകോപിച്ചുള്ള പ്രാർത്ഥനയെയും ഞാൻ അപേക്ഷിക്കുന്നു.

15 ഞാനീ ലേഖനമെഴുതുന്ന സ്മിർണായിൽനിന്ന് എഫേസൂസിലെ സഭാപ്രതിനിധികൾ നിങ്ങളെ അഭിവാദ്യം ചെയ്യുന്നു. നിങ്ങൾ എന്നതുപോലെ അവരും ദൈവമഹത്വത്തെ പ്രതി ഇവിടെയുണ്ട്. സ്മിർണായിലെ മെത്രാൻ പോളിക്കാർപ്പോസും ഇവിടെയുണ്ട്. യേശുക്രിസ്തുവിന്റെ മഹത്വത്തെ പ്രതി മറ്റു സഭകളും നിങ്ങൾക്കായി അഭിവാദനങ്ങൾ നൽകുന്നു.

സകല ഭിന്നതകളേയും കവിയുന്ന യേശുക്രിസ്തു എന്ന ആത്മാവും ദൈവീക ഐക്യവും നിങ്ങളിൽ കണ്ടെത്തപ്പെടുമാറാകട്ടെ, നിങ്ങൾക്കെന്റെ അന്ത്യാനുഗ്രഹങ്ങൾ!!

## iii റോമ്മായിലെ സഭയ്ക്കെഴുതിയ ലേഖനം

തെയോഫോറസ് എന്ന് മറുനാമമുള്ള ഇഗ്നാത്തിയോസിൽനിന്ന്,

അത്യുന്നതനായ പിതാവിന്റെയും തന്റെ ഏകജാതനായ യേശുക്രി
സ്തുവിന്റെയും മഹത്വത്തിൽ കൃപ കണ്ടെത്തിയവളും, സർവ്വ കാര്യങ്ങളും ഇച്ഛി
ക്കുന്ന യേശുക്രിസ്തുവിന്റെ ഇഷ്ടത്താൽ നമ്മുടെ ദൈവമായ യേശുക്രിസ്തു
വിനോടുള്ള സ്നേഹത്തിൽ പ്രകാശിക്കപ്പെട്ടവളും പ്രിയപ്പെട്ടവളും റോമ്മാ
സംസ്ഥാനത്തെ പ്രദേശങ്ങളിൽ സുപ്രധാന സ്ഥാനം വഹിക്കുന്നവളുമായ
സഭയ്ക്ക്.

ദൈവത്തിന് കൊള്ളാവുന്നവളും ബഹുമാനാർഹയും അനുമോദനാർഹയും
സ്തുതിയും വിജയവും വിശുദ്ധിയും അർഹിക്കുന്നവളും ക്രിസ്തുവിന്റെ
കല്പനകൾ പ്രമാണിക്കുന്നവളും പിതാവിന്റെ നാമത്താൽ മുദ്രയിടപ്പെട്ടവളു
മായ സഭയ്ക്ക്,

പിതാവിന്റെ പുത്രനായ യേശുക്രിസ്തുവിന്റെ നാമത്തിൽ വന്ദനം.
എല്ലാ മാലിന്യങ്ങളിൽനിന്നും ശുദ്ധീകരിക്കപ്പെട്ടവരും പൂർണ്ണ ഹൃദയത്തോടെ
ദൈവകൃപയിൽ തികവുള്ളവനും ശരീരത്തിലും ആത്മാവിലും ദൈവ കൽപ്പന
കൾ പ്രമാണിക്കുന്നവരുമായ നിങ്ങളുടെ മേൽ പിതാവിന്റെ പുത്രനായ
നമ്മുടെ യേശുക്രിസ്തുവിന്റെ ആനന്ദ സമ്പൂർണ്ണത പ്രവഹിക്കുമാറാകട്ടെ.

1. നിങ്ങളുടെ സമർപ്പണബോധമുള്ള സഭയെ മുഖാമുഖമായി കാണുവാനുള്ള
എന്റെ ദീർഘനാളത്തെ പ്രാർത്ഥനകൾക്ക് മറുപടി ലഭിച്ചിരിക്കുന്നു; ഞാൻ
ആവശ്യപ്പെട്ടതിലേറെ എനിക്ക് ലഭിച്ചിരിക്കുന്നു. ക്രിസ്തുയേശുവിന്റെ
നാമത്തെ പ്രതി ചങ്ങല ധരിച്ചുകൊണ്ട് നിങ്ങളെ അഭിവാദ്യം ചെയ്യാനാവു
മെന്ന് ഞാൻ പ്രത്യാശിക്കുന്നു. അവസാനംവരെയും ഞാൻ വിശ്വസ്തത
പുലർത്തിയെന്ന് വരുവാൻ ദൈവം തിരുമനസ്സായി എന്ന് അത് തെളി
യിക്കും. കാര്യങ്ങൾ പ്രശംസനീയമാംവിധം ആരംഭിച്ചുകഴിഞ്ഞു, പ്രതിബന്ധ



ങ്ങളെ തരണംചെയ്തുകൊണ്ട് ലക്ഷ്യത്തിലെത്തിച്ചേരുവാൻ എനിക്കു
കഴിയട്ടെ.

നിങ്ങളുടെ സ്നേഹത്തെ ഞാൻ ഭയപ്പെടുന്നു. ആ സ്നേഹം (രക്ത
സാക്ഷിത്വത്തിലേയ്ക്കുള്ള) എന്റെ പ്രയാണത്തിൽ വിഘ്നം സൃഷ്ടി
ക്കുമോ എന്ന് എനിക്ക് ഉത്കണ്ഠയുണ്ട്. *നിങ്ങൾ ആഗ്രഹിക്കുന്നതെന്തും
സാക്ഷാത്ക്കരിക്കാൻ നിങ്ങൾക്ക് കഴിയുമെന്ന് എനിക്കറിയാം. നിങ്ങൾ
എന്നെ ബന്ധനവിമുക്തനാക്കാൻ ശ്രമിക്കുക വഴി ദൈവസന്നിധിയിലേയ്ക്കുള്ള
എന്റെ യാത്രയിൽ വിഘ്നങ്ങൾ സൃഷ്ടിക്കരുതേ;

2. മനുഷ്യനെയല്ല, പ്രത്യുത നിങ്ങൾ ചെയ്തുവരുന്നതുപോലെ ദൈവ
ത്തെയാണ് പ്രസാദിപ്പിക്കേണ്ടതെന്ന് ഞാൻ കരുതുന്നു. ദൈവസന്നിധിയിൽ
പ്രവേശിക്കുവാൻ ഇതിലും മെച്ചമായ സമ്പൂർണ്ണാവസരം എനിക്കിനിയും
ലഭിക്കാനില്ല. എനിക്കുവേണ്ടി നിങ്ങളാരും വാദിക്കരുതേ. നിങ്ങളെ
സംബന്ധിച്ചിടത്തോളം അതാണിപ്പോൾ കരണീയം. ദൈവസന്നിധിയിൽ
ബുദ്ധിയുള്ള യാഗമായി എന്നെ സമർപ്പിക്കുവാൻ എനിക്കവസരം ലഭിക്കുമാറ്
നിങ്ങൾ മൗനം പാലിക്കേണം. എന്നോടുള്ള നിങ്ങളുടെ സ്നേഹം, എന്റെ
മാനുഷിക ജീവനെച്ചൊല്ലി മാത്രമായാൽ എന്റെ പ്രയത്നങ്ങൾ വ്യർത്ഥമായി
ത്തീരും. ഇത്രമാത്രം ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു. ദൈവത്തിന്
പാനീയയാഗമായി ഒഴിക്കപ്പെടുവാൻ എന്നെ അനുവദിക്കുക: ഒരു യാഗപീഠം
എനിക്കായി തയ്യാറാക്കപ്പെട്ടിരിക്കുന്നു. കിഴക്കുനിന്ന് പടിഞ്ഞാറ് എത്തി
അസ്തമിക്കുന്ന സൂര്യനെപ്പോലെ സിറിയായിലെ മെത്രാനെ ആക്കിത്തീർത്ത
തിനാൽ നിങ്ങൾ ആ യാഗപീഠത്തെ ചുററിനിന്ന് യേശുക്രിസ്തുവിലൂടെ
പിതാവിന് മഹത്വം ഉദ്ഘോഷിക്കുന്ന കീർത്തനങ്ങൾ പാടുവിൻ. പ്രപഞ്ച
ചക്രവാളത്തിന്റെ അത്യഗാധതയിലേയ്ക്ക് ദൈവാഭിമുഖമായി മുങ്ങുകയും
അദ്ദേഹത്തിന്റെ പ്രത്യക്ഷതയുടെ പ്രഭാതത്തിലേയ്ക്ക് പുനരുത്ഥാനം ചെയ്യു
കയും!!—എത്ര അഭികാമ്യമാണത്.

3. വിജയമാർഗ്ഗത്തിൽ കുതിക്കുന്നവനോട് അസൂയ പുലർത്തുന്ന പാരമ്പര്യ
മല്ല നിങ്ങൾക്കുള്ളത്. നിങ്ങൾ എന്നും മററുള്ളവർക്ക് മാർഗ്ഗനിർദ്ദേശം നൽകു
ന്നവർ ആയിരുന്നു. നിങ്ങളുടെ മാർഗ്ഗനിർദ്ദേശക ഉപദേശങ്ങൾ ഇപ്പോൾ
ക്രിയാത്മകമാകട്ടെ. പ്രസംഗത്തിലെന്നപോലെ പ്രവൃത്തിയിലും ആത്മാ
ർത്ഥത പുലർത്താൻ ആവശ്യമായ ആന്തരികവും ബാഹ്യവുമായ ധീരത എനിക്കു
ലഭിക്കുവാൻ നിങ്ങൾ പ്രാർത്ഥിക്കണമെന്ന് മാത്രം ഞാൻ അപേക്ഷിക്കുന്നു.
വെറും ഒരു ബഹുമതി എന്നതിലുപരി ക്രിസ്തീയത്വം എന്നിൽ അന്വർത്ഥ
മാകട്ടെ. ലോകം എന്നെ ഇനി കാണുകയില്ല. ക്രിസ്തീയത എന്നിൽ
കാണുമ്പോഴേ ആ പേരിന് ഞാൻ അർഹനാകുന്നുള്ളൂ. ദൃശ്യമായതൊന്നും നന്മ
യല്ല. നമ്മുടെ ദൈവമായ യേശുക്രിസ്തു പിതാവിനോടുകൂടി ആയിരിക്കുന്ന
തിനാൽ നാം കൂടുതൽ വ്യക്തമായി കാണുകയും അറിയുകയും ചെയ്യുന്നു.
നമ്മുടെ ദൗത്യം പ്രേരണയിലോ പ്രസംഗത്തിലോ മാത്രമല്ല അധിഷ്ഠിതമാ
യിരിക്കേണ്ടത്. ലോകത്താൽ വെറുക്കപ്പെടുമ്പോഴത്രേ ക്രിസ്ത്യാനിയുടെ
ക്രിസ്തീയത അർത്ഥപൂർണ്ണമാവുന്നത്.

---

* റോമിലുള്ള സുഹൃത്തുക്കൾ രാഷ്ട്രീയ സ്വാധീനം ഉപയോഗിച്ച്
ഇഗ്നാത്തിയോസിനെ ബന്ധനവിമുക്തനാക്കുമെന്നും, അപ്രകാരം ചെ
യ്താൽ രക്തസാക്ഷിയാവാനുള്ള തന്റെ ചിരകാലാഭിലാഷം വെറുതെ
യാകുമെന്നും അദ്ദേഹം ഭയപ്പെടുന്നു.

4, ദൈവത്തെപ്രതി സത്യമായും ആത്മാർത്ഥമായും മരിക്കുവാൻ ഞാൻ ഒരുങ്ങിയിരിക്കുന്നുവെന്ന് എല്ലാ സഭകൾക്കും എഴുത്തുകൾ മുഖേന ഞാൻ ഉറപ്പ് നൽകുന്നു. നിങ്ങൾ എന്റെ വഴിയിൽ പ്രതിബന്ധമാകരുത്. എന്റെ നേരെ ദയ പ്രദർശിപ്പിക്കാനുള്ള അവസരമല്ല ഇത്. ദൈവസന്നിധിയിലേയ്ക്ക് പ്രവേശിക്കുമാറ് ഞാൻ കാട്ടുമൃഗങ്ങൾക്ക് ആഹാരമായിത്തീരട്ടെ. ഞാൻ ദൈവത്തിന്റെ ഗോതമ്പുമണിയത്രെ. കാട്ടുമൃഗങ്ങളുടെ പല്ലുകൾക്കിടയിൽപ്പെട്ട് ഞാൻ അരയ്ക്കപ്പെടട്ടെ. അങ്ങനെ ക്രിസ്തുവിന്റെ വിശുദ്ധ അപ്പമായി കാണപ്പെടട്ടെ. ഞാൻ മരിച്ചുവീഴുമ്പോൾ ആർക്കും ഭാരമായിത്തീരാതിരിപ്പാൻ എന്റെ ഭൗതീകശരീരത്തിന്റെ ഒരംശവും അവശേഷിക്കാതെ വന്യജന്തുക്കൾ എന്റെ കല്ലറയായിത്തീരുമാറ് അവയെ പ്രോൽസാഹിപ്പിക്കേണം അപ്രകാരം എന്റെ ജഡം ലോകത്തിൽ അപ്രത്യക്ഷമാകുമ്പോൾ ഞാൻ ക്രിസ്തുയേശുവിന്റെ സത്യ ശിഷ്യനായിത്തീരും. ഞാൻ ദൈവത്തിന് യാഗമായിത്തീരുവാൻ ആ മൃഗങ്ങൾ മുഖാന്തിരമാവാനായിട്ട് എനിക്കുവേണ്ടി പ്രാർത്ഥിക്കുവിൻ. പത്രോസിനേയും, പൗലോസിനേയും പോലെ ഞാൻ നിങ്ങളോട് കല്പിക്കുകയല്ല. അവർ അപ്പോസ്തോലന്മാരത്രേ. ഞാനോ ബന്ധനായ ഒരു കുററവാളി; അവർ സ്വതന്ത്രർ, ഞാനോ ഇപ്പോഴും അടിമ. ഇപ്പോൾ ഞാൻ കഷ്ടപ്പെടുന്നു, എങ്കിലും യേശുക്രിസ്തു എന്നെ സ്വതന്ത്രനാക്കും. അവനിൽ ഞാൻ സ്വതന്ത്രനായി പുനരുത്ഥാനം ചെയ്യും. ഭൗമീക മോഹങ്ങളെ നിഹനിക്കുവാനുള്ള പരിശീലനവേളകളത്രേ, ഈ ചങ്ങല ധരിച്ച നാളുകൾ എന്ന് ഞാൻ കരുതുന്നു.

5. ഒരു സംഘം ഭടന്മാർ, അഥവാ, പത്തോളം പുള്ളിപ്പുലികൾ— നാൾതോറും വഷളായി പെരുമാറുന്നവർ—കടലിലും കരയിലും രാത്രിയിലും പകലിലും സിറിയായിൽ നിന്ന് റോമിലേക്കുള്ള ഈ യാത്രയിലുടനീളം എന്നെ വേട്ടയാടുകയും എന്നിൽ സംഘർഷം സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു. അവരെ തൃപ്തിപ്പെടുത്തുവാൻ ശ്രമിക്കും തോറും അവയുടെ ആർത്തി വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു. അവയുടെ ആക്രമണങ്ങൾ എന്നെ ക്രിസ്തീയ ശിഷ്യത്വത്തിന്റെ ഉയർന്ന പടവുകളിലേക്ക് നയിക്കുന്നു. എന്നാൽ തന്മൂലം ഞാൻ, കുററമററവനെന്ന് വരുന്നില്ല. എന്നെ കാത്തിരിക്കുന്ന വന്യജന്തുക്കൾ എനിക്ക് ആഹ്ലാദമേകട്ടെ. അവയെ വേഗം കണ്ടുമുട്ടുവാൻ ഞാൻ പ്രാർത്ഥിക്കുന്നു. അവയുടെ സ്പർശനത്തെ ഭയപ്പെടുന്നവരിൽ നിന്ന് വ്യത്യസ്തനായി, പെട്ടെന്നെന്നെ വിഴുങ്ങുവാൻ ഞാൻ അവയെ പ്രോത്സാഹിപ്പിക്കും. അവ പിന്മാറിയാൽ ഞാൻ അവയെ പ്രേരിപ്പിക്കും. നിങ്ങൾ എന്നോടു ക്ഷമിക്കണം. എനിക്ക് നന്മ വരുത്തുവാനുള്ള മാർഗ്ഗം എനിക്കു നന്നായറിയാം.

ക്രിസ്തീയ ശിഷ്യത്വത്തിലേക്കുള്ള പ്രയാണം ഞാൻ ആരംഭിച്ചതേയുള്ളു. ക്രിസ്തുയേശുവിന്റെ സന്നിധിയിലേക്കുള്ള എന്റെ കുതിച്ചുചാട്ടത്തിൽ നിന്ന് എന്നെ തടയുവാൻ ദൃശ്യമോ അദൃശ്യമോ ആയ അസൂയാലുക്കൾ അശക്തരാകട്ടെ. അഗ്നി, കുരിശ്, വന്യജീവികളുമായുള്ള പോരാട്ടം ഇവയും അസ്ഥികളുടെ ഒടിയലും, ചതയലും, പൊടിയലും, സിംഹങ്ങളുടെ ക്രൂരമായ പിച്ചിച്ചീന്തലും ഇവയെല്ലാം എന്റെ മേൽ വരട്ടെ അവയവങ്ങളുടെ ഞെരിയലും, തകർച്ചയും, ശരീരത്തിന്റെ അരയലും, പൊടിയലും ഇവയൊക്കെ ക്രിസ്തുവിലേക്ക് എന്നെ നയിക്കുന്നവയത്രേ.

6 ഭൗമീക ഭരണത്തിന്റെയും ഭൂമിയുടെതന്നെയും അതിർത്തികൾ എനിക്ക് നന്മ വരുത്തുകയില്ല സർവ്വഭൂമിയുടേയും അധിപനാകുന്നതിനേക്കാൾ ക്രിസ്തുയേശുവിനു വേണ്ടി മരിക്കുന്നതത്രേ എന്റെ ലാഭം. നമുക്ക് വേണ്ടി മരിച്ചവനെയത്രേ ഞാൻ അന്വേഷിക്കുന്നത്. നമ്മുടെ രക്ഷയെ പ്രതി പുനരുത്ഥാനം ചെയ്തവനെ എനിക്കു നേടണം. അതിനുവേണ്ടിയത്രേ ഞാൻ



പ്രസവ വേദന അനുഭവിക്കുന്നത്, സഹോദരന്മാരെ, നിങ്ങൾ എന്നോടു ക്ഷമിക്കൂ. ജീവനിലേക്കുള്ള എന്റെ പ്രവേശനത്തെ തടയരുതേ — എന്റെ (ആത്മാവിന്റെ) മരണം നിങ്ങൾ ആഗ്രഹിക്കരുതേ. ദൈവത്തിന്റേതാവാൻ കൊതിക്കുന്ന മനുഷ്യനെ നിങ്ങൾ ലോകക്കാരനാക്കരുതേ. സംശുദ്ധമായ പ്രകാശം എന്നിലേയ്ക്കൊഴുകട്ടെ. അപ്പോഴാണ് ഞാൻ യഥാർത്ഥ മനുഷ്യനാകുക. ഞാനെന്റെ ദൈവത്തിന്റെ പീഢാനുഭവങ്ങളെ അനുകരിക്കുന്നവനാകട്ടെ. നിങ്ങൾ ദൈവത്തിന്റെ മന്ദിരങ്ങൾ ആകുന്നുവെങ്കിൽ നിങ്ങൾക്കെന്നെ മനസ്സിലാകും. എന്റെ അഭിലാഷങ്ങൾ സുഗ്രാഹ്യമാകും. എന്റെ വികാരങ്ങളെ പങ്കിടാനാകും. എന്തുകൊണ്ടെന്നാൽ എന്നെ നയിക്കുന്ന ശക്തികളേതെന്ന് അപ്രകാരമുള്ളവർക്കേ അറിയൂ.

7. ദൈവത്തിലുള്ള എന്റെ പ്രത്യാശയെ മറിച്ചുകളവാനും എന്റെ മേൽ പിടിമുറുക്കുവാനും ഈ ലോകപ്രമാണി വ്യാമോഹിക്കുന്നു. നിങ്ങൾ അവനു കൂട്ടുനില്ക്കരുത്. ദൈവത്തിന്റെ പക്ഷത്തു നിൽക്കുന്ന എന്നോട് ചേർന്നുകൊൾവിൻ അധരങ്ങളിൽ യേശുക്രിസ്തുവും ഹൃദയങ്ങളിൽ ജഡാഭിലാഷവും എന്നു വരരുത്. അസൂയ നിങ്ങളിൽ വാഴരുത് ഞാനവിടെ വന്ന് നിങ്ങളുടെ സഹായം അഭ്യർത്ഥിച്ചാൽ പോലും നിങ്ങൾ എനിക്ക് വഴങ്ങരുത്. പ്രത്യുത, നിങ്ങൾ അനുസരിക്കേണ്ടത്, ഞാൻ എഴുതുന്ന ഈ കാര്യങ്ങളത്രേ മരണാകാംക്ഷയില്ലെങ്കിലും പൂർണ്ണചൈതന്യവാനായിട്ടാണ് ഇതു ഞാനെഴുതുന്നത്. എന്റെ ലൗകീകാഭിലാഷങ്ങൾ ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഭൗതികത എന്നെ വേട്ടയാടുന്നില്ല. പ്രപഞ്ചപ്രലോഭനങ്ങളുടെ നേരിയ പൊടിപോലും ഇന്നെനിക്കവശേഷിക്കുന്നില്ല. എന്റെ ഉള്ളിൽ ജീവജലത്തിന്റെ പതിഞ്ഞ ശബ്ദം മാത്രം ഞാൻ കേൾക്കുന്നു. 'പിതാവിലേക്ക് വരിക'. നശ്വരമായ ഭക്ഷണവും ജീവിതത്തിന്റെ സുഖാനുഭൂതികളും എന്നെ അല്പവും പ്രലോഭിപ്പിക്കുന്നില്ല ദൈവത്തിന്റെ അപ്പമാണെന്റെ ലക്ഷ്യം. ദാവീദിന്റെ സന്തതിയായ യേശുക്രിസ്തുവിന്റെ ശരീരമാണ് ആ അപ്പം; അവൻ ചൊരിഞ്ഞ രക്തം എനിക്കു പാനംചെയ്യണം; അതത്രേ അനശ്വരപ്രേമം.

8 ലൗകീക ജീവിതത്തോട് ഞാൻ വിരക്തനത്രേ. നിങ്ങൾ കൂടെ മനസ്സുവെച്ചാൽ എന്റെ മോഹം സഫലമാവും. എന്റെ ആഗ്രഹത്തിൽ നിങ്ങൾ എന്നോടു കൂട്ടായ്മ കാണിക്കുവാൻ ഞാൻ അപേക്ഷിക്കുന്നു. നിങ്ങളുടെ കാര്യത്തിൽ, നിങ്ങളുടെ മോഹവും അപ്രകാരം തന്നെ ആയിരിക്കട്ടെ. കൂടുതൽ എഴുതുവാൻ ആവശ്യമില്ല. എന്നെ വിശ്വസിപ്പിൻ എന്റെ വാക്കുകൾ സത്യമെന്ന് യേശുക്രിസ്തു നിങ്ങൾക്ക് ബോദ്ധ്യപ്പെടുത്തട്ടെ. അവൻ ദൈവത്തിന്റെ സത്യവചനത്തിന്റെ പ്രഘോഷകൻ ആകുന്നുവല്ലോ. എന്റെ ആഗ്രഹത്തിൽ ഞാൻ സുസ്ഥിരനായിരിപ്പാനായിട്ട് എനിക്കുവേണ്ടി പ്രാർത്ഥിപ്പിൻ. ജഡികനെന്ന നിലയിലല്ല ഇതു ഞാനെഴുതുന്നത്. ദൈവമനസ്സ് എന്നിൽ പ്രതിഫലിക്കുന്നു

പീഡനം എന്നെ സ്വാഗതം ചെയ്യുന്നുവെങ്കിൽ നിങ്ങൾക്കെന്നോട് സ്നേഹമുണ്ടെന്ന് സ്പഷ്ടം. പീഡനത്തിൽ നിന്ന് ഞാനൊഴിവാക്കപ്പെടുകയാണെങ്കിൽ നിങ്ങൾ എന്നെ ദ്വേഷിക്കുന്നുവെന്ന് തെളിയും.

9. സിറിയായിലെ സഭയെ നിങ്ങളുടെ പ്രാർത്ഥനകളിൽ ഓർത്തുകൊൾവിൻ. എന്റെ സ്ഥാനത്ത് ദൈവം മാത്രമേ അവിടെ ഇടയനായിട്ടുള്ള

നിങ്ങളുടെ സ്നേഹത്താൽ ക്രിസ്തു മാത്രം അതിന് മേൽനോട്ടക്കാരനായിരിക്കുന്നു. ആ സഭയുടെ ഒരംഗമാണ് എന്ന് വിളിക്കപ്പെടുവാൻ ഞാൻ ലജ്ജിക്കുന്നു. ആ ബഹുമതിക്ക് ഞാനർഹനല്ല. ഞാനവരിൽ ഒടുക്കത്തവൻ എന്ന് എന്നെ എണ്ണുന്നു, വെറും ഒരു അകാലപ്രജ മാത്രം! ദൈവസന്നിധിയിലേക്കുള്ള എന്റെ പ്രവേശനം സഫലമാകുമ്പോഴേ എന്റെ സ്വപ്നം പൂവണിയുകയുള്ളു. അവന്റെ കരുണയാൽ, നിങ്ങളെ ഞാൻ അഭിവാദ്യം ചെയ്യുന്നു. ക്രിസ്തുയേശുവിന്റെ നാമത്തിൽ എന്റെ ആതിഥേയരായ സഭകൾ അവരുടെ സ്നേഹം നിങ്ങളെ അറിയിക്കുന്നു. എന്റെ യാത്രാ മാർഗ്ഗത്തിലുള്ളവരുടെ സ്വീകരണം മാത്രമല്ല എനിക്ക് ലഭിച്ചത്. എന്റെ യാത്രാമാർഗ്ഗം വിട്ട് സ്ഥിതിചെയ്യുന്ന സഭകളിൽ നിന്ന്, ഒരു പട്ടക്കാരൻ മറ്റൊന്നിലേക്ക് എന്നിപ്രകാരം എന്നെ അനുഗമിക്കുകയുണ്ടായി.

10; എഫേസൂസ് സഭയിലെ വാഹകർ സ്മിർണായിൽ നിന്നാണ് ഈ കത്തു കൊണ്ടുവരുന്നത്. എനിക്ക് പ്രിയപ്പെട്ട ക്രോക്കസ് ഇവിടെയും എന്നോടൊത്തുണ്ട്. വേറെയും അനവധി പേർ എന്നോടൊത്തുണ്ട്. എനിക്കു മുമ്പായി സിറിയയിൽനിന്ന് റോമിലേയ്ക്ക് ദൈവമഹത്വത്തിനായി വന്നവരിൽനിന്ന് നിങ്ങൾ വിവരങ്ങളെല്ലാം അറിഞ്ഞുകാണുമെന്ന് ഞാൻ വിശ്വസിക്കുന്നു. ഞാൻ തൊട്ടു പുറകിലുണ്ടെന്ന് അവരെ അറിയിക്കുക. അവർ നിങ്ങൾക്കും ദൈവത്തിനും അറിയാവുന്നവരത്രേ. അവരെ സർവ്വപ്രകാരേണയും സന്തോഷിപ്പിക്കുക.

ആഗസ്റ്റ് 24-ന് ഞാനിത് എഴുതിയിരിക്കുന്നു ക്രിസ്തുയേശുവിൽ സഹിഷ്ണതയോടെ കാത്തിരിക്കുക. എന്റെ അന്ത്യാഭിവാദനങ്ങൾ.

## iv ട്രാലീസിലെ സഭയ്ക്കെഴുതിയ ലേഖനം

യേശുക്രിസ്തുവിന്റെ പിതാവായ ദൈവത്താൽ സ്നേഹിക്കപ്പെട്ടവളും തെരഞ്ഞെടുക്കപ്പെട്ടവളും അർഹതയുള്ളവളും ക്രിസ്തുയേശുവിന്റെ കഷ്ടാനുഭവങ്ങളാൽ ആഭ്യന്തരമായും ബാഹ്യമായും സമാധാനം അനുഭവിക്കുന്നവളുമായ ഏഷ്യയിലെ ട്രാലീസിലെ സഭയ്ക്ക്, തെയോഫോറസ് എന്ന് മറുനാമമുള്ള ഇഗ്നാത്തിയോസ്.

അവങ്കലേയ്ക്കുള്ള നമ്മുടെ പുനരുത്ഥാനത്തിൽ അവൻ നമ്മുടെ പ്രത്യാശയാകുന്നു. അപ്പോസ്തോലിക മുറയിൽ, ദൈവീകാനുഭവ സമ്പന്നതയോടെ ആ സഭയ്ക്ക് ഞാൻ ആശംസകൾ അയയ്ക്കുന്നു. അവൾക്ക് എല്ലാ ആനന്ദങ്ങളും നേരുന്നു.

1. സ്തുതിവചനങ്ങൾ കൊണ്ട് അളക്കാനാവാത്തവിധം ഉയർന്ന നിങ്ങളുടെ സ്വഭാവശുദ്ധിയെയും ഒരിക്കലും അസ്തമിച്ചുപോകാത്ത സഹനശക്തിയെയും കുറിച്ച് ഞാൻ കേട്ടിരിക്കുന്നു, അത് നിങ്ങൾ വളർത്തിയെടുത്ത ശീലമല്ലെന്നും സഹജഭാവമാണെന്നും ഞാൻ മനസ്സിലാക്കുന്നു. ദൈവത്തിന്റേയും യേശുക്രിസ്തുവിന്റേയും ഇച്ഛയാൽ സ്മിർണായിൽ എന്റെ അടുക്കൽ വന്നുചേർന്ന, നിങ്ങളുടെ മെത്രാൻ പോളിബിയോസിൽ നിന്നത്രേ ഞാനിവ ഗ്രഹിച്ചത്. ക്രിസ്തുയേശുവിനെപ്രതിയുള്ള എന്റെ ബന്ധനത്തിൽ അദ്ദേഹം എന്നോടൊന്നിച്ച് ആഹ്ളാദിക്കുന്നു. അദ്ദേഹത്തിലൂടെ നിങ്ങളുടെ ദിവ്യസ്നേഹം സ്വീകരിക്കുവാൻ ഇടയായതിൽ ഞാൻ ദൈവത്തെ സ്തോത്രം ചെയ്തു മഹത്വപ്പെടുത്തുന്നു; ഞാൻ കേട്ടതിൻപ്രകാരം ദൈവത്തെ അനുകരിക്കുന്നവരായി കണ്ടെത്തപ്പെട്ടിരിക്കുന്നു;

2 യേശുക്രിസ്തുവിന് എന്നപോലെ മെത്രാന് നിങ്ങൾ സ്വയം കീഴ്പ്പെടുത്തുന്നതിനാൽ നിങ്ങൾ മാനുഷികരീതിയിൽ ജീവിക്കുന്നവരല്ലെന്നും തന്റെ മരണത്തിലുള്ള വിശ്വാസത്താൽ നിങ്ങൾ മരണത്തിന്റെ പിടിയിൽനിന്ന് രക്ഷപെട്ടവരായി മരിച്ച് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ അനുകരിക്കുന്നു -

എന്നും അറിയുന്നു. അതുകൊണ്ട്, നിങ്ങൾ ഇപ്പോൾ ചെയ്യുന്നതുപോലെ മേലിലും മെത്രാനെ കൂടാതെ യാതൊന്നും ചെയ്യരുത്. അതുപോലെ നമ്മുടെ പ്രത്യാശയായ ക്രിസ്തുവിന്റെ അപ്പോസ്തോലന്മാരെ എന്നവണ്ണം കാശീശന്മാരുടെ സംഘത്തിന് നിങ്ങൾ കീഴ്പ്പെട്ടുകൊൾവിൻ. നാം ക്രിസ്തുവിൽ ജീവിക്കുന്നുവെങ്കിൽ ഒരുനാൾ അവനിൽ നാം കണ്ടെത്തപ്പെടും. യേശുക്രിസ്തുവിന്റെ രഹസ്യങ്ങളുടെ ശുശ്രൂഷകരെന്ന നിലയിൽ ശെമ്മാശന്മാരെയും എപ്പോഴും സന്തോഷിപ്പിച്ചുകൊൾവിൻ; അവർ ഭക്ഷണപാനീയങ്ങളുടെ ശുശ്രൂഷകരല്ല. ദൈവത്തിന്റെ സഭയുടെ ശുശ്രൂഷകരത്രെ. അഗ്നിക്കെതിരെ എന്നപോലെ അവർ ആരോപണങ്ങൾക്കെതിരെ ജാഗരൂകരായിരിക്കട്ടെ.

3 യേശുക്രിസ്തുവിനെ എന്നപോലെ എല്ലാവരും ശെമ്മാശന്മാരെ ബഹുമാനിക്കണം. അവരാകട്ടെ പിതാവിനെ പ്രതിനിധാനം ചെയ്യുന്നുവെന്നതിനാൽ മെത്രാനേയും ദൈവത്തിന്റെ ആലോചനക്കാരും ശ്ലൈഹിക സംഘവും എന്ന നിലയിൽ കാശീശന്മാരെയും ബഹുമാനിക്കണം. ഇവരെ കൂടാതെ ഒരു സമൂഹവും സഭ എന്ന് വിശേഷിപ്പിക്കപ്പെടുവാൻ അർഹമല്ല ഇവയിലെല്ലാം നിങ്ങൾ എന്നോട് യോജിക്കുമെന്ന് എനിക്കുറപ്പുണ്ട്. എന്തെന്നാൽ നിങ്ങളുടെ സ്നേഹത്തിന്റെ മാതൃകയായി നിങ്ങളുടെ മെത്രാൻ എന്റെ അടുക്കലുണ്ട്. അദ്ദേഹത്തിന്റെ പെരുമാററം മഹത്തായ മാതൃകയും അദ്ദേഹത്തിന്റെ സൗമ്യത വലിയ ശക്തിയുമത്രേ. അവിശ്വാസികൾ പോലും അദ്ദേഹത്തെ ബഹുമാനിക്കുമെന്ന് ഞാൻ കരുതുന്നു. ഞാൻ നിങ്ങളെ സ്നേഹിക്കുകയും നിങ്ങൾക്കായി കരുതുകയും ചെയ്യുന്നതിനാൽ, അദ്ദേഹത്തെപ്പററി കൂടുതൽ വ്യക്തമായി എഴുതുവാൻ ആവശ്യമില്ല. ആരോപണങ്ങൾക്ക് വിധേയനായി ചങ്ങല ധരിച്ചിരിച്ചിരിക്കുന്ന ഞാൻ, അപ്പോസ്തോലന്മാരെപ്പോലെ, നിങ്ങളോട് കൽപ്പിക്കുവാൻ അർഹനാണെന്നും വിചാരിക്കുന്നില്ല.

4 ദൈവം എന്റെ ബുദ്ധിയിൽ മഹത്തായ പല ആശയങ്ങളും ചിന്തകളും ഉദിപ്പിച്ചിട്ടുണ്ട്. പക്ഷേ ഞാനെന്റെ പരിമിതികളെക്കുറിച്ച് ബോധവാനത്രെ. അഹങ്കാരവചനങ്ങളാൽ നിലംപരിചാകുന്നതിനെപ്രതി ഞാൻ ഭയപ്പെടുന്നു എന്നെ പുകഴ്ത്തുന്നവരെ ശ്രദ്ധിക്കാതിരിക്കാൻ മുമ്പെന്നത്തേക്കാളുമധികം ഞാൻ ഉൽസാഹിക്കുന്നു. എന്നോട് സംസാരിക്കുന്നവർ എന്നെ ഭയപ്പെടുത്തുന്നു. കഷ്ടതകൾ സഹിക്കുന്നത് എനിക്ക് സന്തോഷമാകുന്നു; എന്നാൽ എനിക്കതിന് അർഹതയുണ്ടോ എന്ന് ഞാനറിയുന്നില്ല പൈശാചികമായ അസൂയ എല്ലാവരിലും പ്രവേശിക്കാറുണ്ടെങ്കിലും എന്നിൽ അത് നാൾക്കുനാൾ യുദ്ധംചെയ്യുന്ന ശക്തിയായി വളരുന്നു അതുകൊണ്ട് ഞാൻ കൂടുതൽ വിനയാന്വിതനാകുന്നു; ഈ ലോകപ്രമാണിയെ പരാജയപ്പെടുത്തുവാൻ അതൊന്നേ മാർഗ്ഗമുള്ളു.

5 സ്വർഗ്ഗീയവും മഹോന്നതവുമായ വിഷയങ്ങളെപ്പററി എഴുതുവാൻ സംശയലേശമെന്യ എനിക്കു കഴിയുമെങ്കിലും നിങ്ങൾ ശിശുപ്രായക്കാരായതുകൊണ്ട്, അവ നിങ്ങൾക്ക് ദോഷകരമാകാമെന്നതിനാൽ ഞാൻ ഭയപ്പെടുന്നു. അതിനാൽ ക്ഷമിക്കുക; അവ നിങ്ങൾക്ക് ഉൾക്കൊള്ളാനാവാതെ നിങ്ങളെ ശ്വാസം മുട്ടിച്ചേക്കാം. ചങ്ങല ധരിച്ചുവെങ്കിലും സ്വർഗ്ഗീയ രഹസ്യങ്ങളെക്കുറിച്ചും മാലാഖമാർക്കുട്ടത്ത ഗണങ്ങളെക്കുറിച്ചും ശുൽത്തോനേന്മാരുടെ (അധികാരികളുടെ)നിയോഗങ്ങളെക്കുറിച്ചും ദൃശ്യമായതിനെക്കുറിച്ചും അദൃശ്യമായതിനെക്കുറിച്ചും എനിക്ക് ബോധമുണ്ടെങ്കിലും ഞാനിനിയും ഒരു സത്യ ശിഷ്യനെന്ന് അവകാശപ്പെടുന്നില്ല; ദൈവം അപരിമിതനും (അജ്ഞേയനും) ആകകൊണ്ട് ഇനിയും പല കാര്യങ്ങളും നമുക്കജ്ഞാതമായിരിക്കുന്നു.



6. അതുകൊണ്ട് ഞാൻ-ഞാനല്ല, യേശുക്രിസ്തുവിന്റെ സ്നേഹം— നിങ്ങളെ പ്രബോധിപ്പിക്കുന്നതെന്തെന്നാൽ ക്രിസ്തീയ-ഭക്ഷണങ്ങൾ മാത്രം കഴിക്കുക; വേദവിപരീതമാകുന്ന ഇതര ഭക്ഷ്യങ്ങളിൽനിന്ന് അകന്ന് മാറി കൊൾവിൻ. അവർ യേശുക്രിസ്തുവിനെ തങ്ങളോടുകൂടെ കലർത്തുന്നു. സത്യസന്ധത അഭിനയിച്ചുകൊണ്ട് അവർ ജനങ്ങൾക്ക് പ്രബോധനം നൽകുന്നു. മധുരമുള്ള വീഞ്ഞിൽ മാരകമായ വിഷം കലർത്തി കുടിപ്പാൻ കൊടുക്കുന്നതിന് തുല്യമത്രേ അത്; വസ്തുത അറിയാത്തവൻ അത് സന്തോഷപൂർവ്വം വാങ്ങി പാനം ചെയ്യുകയും ആഹ്ളാദപൂർവ്വം മൃത്യു വരിക്കുകയും ചെയ്യുന്നു.

7. അപ്രകാരമുള്ള മനുഷ്യരെ സൂക്ഷിച്ചുകൊൾവിൻ, വഞ്ചനയിലകപ്പെടാതെ ദൈവത്തോടും യേശുക്രിസ്തുവിനോടും മെത്രാനോടും ശ്ലൈഹീകകല്പനകളോടും ചേർന്നിരുന്നാൽ നിങ്ങൾക്കൊരു ദോഷവും സംഭവിക്കുകയില്ല. ബലിപീഠത്തോട് ചേർന്നു നിൽക്കുന്നവൻ ശുദ്ധനത്രേ. ബലിപീഠത്തിന് പുറത്തുനിൽക്കുന്നവൻ അശുദ്ധനത്രേ. അതായത്, മെത്രാനേയും കാശീശന്മാരുടെ സംഘത്തേയും ശെമ്മാശനെയും കൂടാതെ എന്തെങ്കിലും പ്രവർത്തിക്കുന്നവന്റെ മനസ്സാക്ഷി അവിശുദ്ധമത്രേ.

8. അപ്രകാരമുള്ളവർ നിങ്ങളുടെ ഇടയിലുണ്ടെന്ന് ഞാൻ സംശയിക്കുകയില്ല. ഹൃദയംഗമമായി ഞാൻ നിങ്ങളെ സ്നേഹിക്കുന്നതിനാലും. നിങ്ങൾ എനിക്ക് പ്രിയപ്പെട്ടവരാകയാലും സാത്താന്റെ കെണികളെ ഞാൻ മുൻകൂട്ടി കാണുന്നതിനാലും യഥാസമയം ഞാൻ നിങ്ങൾക്ക് മുന്നറിയിപ്പ് നൽകുകയത്രേ ചെയ്യുന്നത്. അവനോടുള്ള യുദ്ധത്തിൽ നിസ്വാർത്ഥതയും സമർപ്പണവും നിങ്ങൾക്ക് ആയുധമായിരിക്കണം. കർത്താവിന്റെ മാംസമാകുന്ന വിശ്വാസത്തിൽ നിങ്ങളെത്തന്നെ പുതുക്കുവിൻ; യേശുക്രിസ്തുവിന്റെ രക്തമാകുന്ന സ്നേഹത്തിലും നിങ്ങൾ സ്വയം പുതുക്കുവിൻ. നിങ്ങളിലാർക്കും അയൽക്കാരോട് വിദ്വേഷം ഉണ്ടാകാതിരിക്കട്ടെ. അവിശ്വാസികൾ നിങ്ങളെ പഴിക്കത്തക്കവിധം പഴുതുകൾ സൃഷ്ടിച്ചുകൊടുക്കരുത്. അല്പമായ ബുദ്ധിശൂന്യർ ഹേതുവായി ദൈവീകരായ ഭൂരിപക്ഷശകാരം കേൾപ്പാൻ ഇടവരുത്തരുത്. 'ആരിലൂടെ എന്റെ നാമം ബുദ്ധിശൂന്യമായി ആരുടെയെങ്കിലും മുമ്പാകെ ആക്ഷേപിക്കാനിടയാകുന്നുവോ അവന് ദുരിതം' എന്ന് എഴുതപ്പെട്ടിരിക്കുന്നുവല്ലോ.

9. യേശുക്രിസ്തുവിനെ പ്രസംഗിക്കാത്ത പ്രബോധനങ്ങൾക്ക് നിങ്ങൾ ചെവി കൊടുക്കരുത്. ക്രിസ്തു ദാവീദിന്റെ വംശത്തിൽ നിന്നുള്ളവനത്രേ. താൻ മറിയാമിന്റെ പുത്രനായിരുന്നു. താൻ സത്യമായും നിശ്ചയമായും ജനിക്കുകയും ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്തു. അവൻ സത്യമായും പൊന്തിയോസ് പീലാത്തോസിന്റെ നാളുകളിൽ പീഡിപ്പിക്കപ്പെടുകയും നിശ്ചയമായും കരിശിക്കപ്പെടുകയും ചെയ്തു. ആകാശത്തിലും ഭൂമിയിലും പാതാളത്തിലുമുള്ള എല്ലാവരുടെയും കാഴ്ചയിൽ അവൻ മരിച്ചു. തന്റെ പിതാവ് അവനെ എഴുന്നേല്പിച്ചപ്പോൾ സത്യമായും താൻ മരിച്ചവരിൽ നിന്ന് ഉത്ഥാനം ചെയ്തു. ക്രിസ്തുയേശുവിലൂടെ തന്നിൽ വിശ്വസിക്കുന്ന ഏവരേയും പിതാവ് അതേപോലെ ഉയർപ്പിക്കും. എന്തെന്നാൽ തന്നെക്കൂടാതെ നമുക്ക് യഥാർത്ഥ ജീവൻ ഇല്ലല്ലോ.

10. ദൈവത്തെ നിഷേധിക്കുന്നവർ-അഥവാ വിശ്വാസമില്ലാത്തവർ-തന്റെ കഷ്ടാനുഭവങ്ങൾ അയഥാർത്ഥമായിരുന്നുവെന്ന് വാദിച്ചുറപ്പിക്കുന്നു.

(സത്യത്തിൽ അവരിലുള്ളതെല്ലാം അയഥാർത്ഥമായിട്ടുള്ളതത്രേ) ഈ വാദം സ ത്യമെങ്കിൽ, ഞാൻ എന്തിനാണ് ബന്ധനസ്ഥനായത്? വന്യമൃഗങ്ങളോട് യുദ്ധം ചെയ്യാൻ പ്രാർത്ഥിക്കുന്നത്? അവരുടെ വാദം സത്യമെങ്കിൽ, നിരർത്ഥ തയ്ക്കുവേണ്ടി എൻെറ ജീവൻ ഞാൻ നഷ്ടപ്പെടുത്തുകയാണെന്ന് വരും; കർത്താ വിനെക്കുറിച്ച് നാളിതുവരെ ഞാൻ പറഞ്ഞിട്ടുള്ളതെല്ലാം അവാസ്തവമെ ന്ന് വന്നുചേരും.

11. മാരകഫലങ്ങൾ വഹിക്കുന്ന അത്തരം തിന്മയുടെ വൃക്ഷങ്ങളെ വിട്ടോടിക്കൊൾവിൻ. അവ രുചിക്കുന്ന മനുഷ്യൻ ദ്രുതഗതിയിൽ മരണം വരിക്കുന്നു. എന്തെന്നാൽ അവ പിതാവ് നട്ടിട്ടുള്ളവ ആയിരുന്നെങ്കിൽ അ വ കുരിശിൻെറ ശാഖകളായി കാണപ്പെടുമായിരുന്നു; അവയുടെ ഫലങ്ങൾ അനശ്വരമാകുമായിരുന്നു കുരിശിനാലുള്ള തൻെറ കഷ്ടതകളിലൂടെ അവൻ നിങ്ങളെ വിളിച്ചിരിക്കുന്നു. അതിനാൽ നിങ്ങൾ അവൻെറ ശരീരത്തിൻെറ അവയവങ്ങളത്രേ. അവയവങ്ങളെ കൂടാതെ ശിരസ്സിനു സ്ഥിതി ചെ യ്യുവാൻ കഴിയുകയില്ല. അതിനാൽ നമുക്കുള്ള ദൈവത്തിൻെറ വാ ഗ്ദത്തം സംയോജിപ്പിൻേറതത്രേ. ഈ സംയോജിപ്പാകട്ടെ, തൻെറ ഉണ്മ തന്നെയാകുന്നു.

12 സ്മിർണായിൽ നിന്ന് ഞാൻ നിങ്ങൾക്ക് ആശീർവാദം അയയ്ക്കുന്നു. ശരീരത്തിലും ആത്മാവിലും എനിക്ക് ആശ്വാസം പകർന്നു തന്ന ദൈവത്തിൻെറ സഭകളും–അവർ എന്നോടൊന്നിച്ചുണ്ട്—അപ്രകാരം ചെയ്യുന്നു. യേശുക്രിസ്തു വിനെപ്രതി ഞാൻ ധരിച്ചിരിക്കുന്ന ഈ ചങ്ങല. 'ദൈവസന്നിധിയിൽ ഞാൻ സ്വീകാര്യനായിത്തീരേണ്ടതിനു പ്രാർത്ഥിക്കണം'മെന്ന് നിങ്ങളെ ആഹ്വാനം ചെയ്യുന്നു. നിങ്ങൾ ഐക്യത്തിൽ തുടർന്ന് വസിക്കുകയും പര സ്പരം പ്രാർത്ഥിക്കുകയും ചെയ്‌വിൻ. മെത്രാൻ മനസ്സിൽ സമാധാനം അനു ഭവിക്കുന്നുവെന്ന് ഉറപ്പ് വരുത്തുവാൻ നിങ്ങൾക്കെല്ലാവർക്കും പ്രത്യേകിച്ച് പുരോഹിതന്മാർക്ക് ചുമതലയുണ്ട്'; പിതാവിൻെറയും യേശുക്രിസ്തുവി ൻെറയും തൻെറ അപ്പോസ്തോലന്മാർക്കും ബഹുമതി ലഭിക്കേണ്ടതിനുതന്നെ, എൻെറ ഈ ലേഖനം നിങ്ങൾക്കെതിരായി തെളിവായിത്തീരാതിരിക്കേണ്ട തിനു സ്നേഹപൂർവ്വം എൻെറ വാക്കുകൾ ശ്രദ്ധിപ്പിൻ. എനിക്കുവേണ്ടി നല്ലവണ്ണം പ്രാർത്ഥിപ്പിൻ. ദൈവത്തിൻെറ കരുണയിൽ നിങ്ങളുടെ സ്നേഹം എനിക്കാവശ്യമത്രേ; ഇക്കഴിഞ്ഞ കാലമത്രയും ഞാൻ വാഞ്ഛയോടെ നോക്കി പ്പാർത്ത സൗഭാഗ്യകരമായ അന്ത്യവിധി എനിക്ക് ലഭിക്കുവാനും ഞാൻ ബഹി ഷ്കൃതനാകാതിരിക്കേണ്ടതിനും തന്നെ.

13 സ്മിർണാക്കാരുടേയും എഫേസ്യരുടേയും സ്നേഹം നിങ്ങളെ അഭി വാദ്യം ചെയ്യുന്നു. നിങ്ങളുടെ പ്രാർത്ഥനകളിൽ സിറിയായിലെ സഭയെ ഓർത്തുകൊൾവിൻ. അതിൻെറ അയോഗ്യനായ, ഏററവും ചെറിയ അംഗ മത്രേ ഞാൻ. ക്രിസ്തുവിൽ നിങ്ങൾക്ക് യാത്രാഭിവാദനങ്ങൾ ദൈവ ത്തിൻെറ കൽപ്പനകൾക്കെന്നപോലെ മെത്രാനു കീഴ്പ്പെട്ടിരിപ്പിൻ; അപ്ര കാരംതന്നെ കാശീശന്മാരുടെ സംഘത്തിനും കീഴ്പ്പെട്ടിരിപ്പിൻ. അവിഭക്ത മനസ്സോടെ എല്ലാവരും അന്യോന്യം സ്നേഹിപ്പിൻ. ഇപ്പോൾ മാത്രമല്ല, ദൈവസന്നിധിയിൽ പ്രവേശിക്കുമ്പോഴും എൻെറ ആത്മാവ് നിങ്ങൾക്കായി സ്വയം സമർപ്പിക്കുന്നു. ഇപ്പോഴും ഞാൻ അപകടത്തിലത്രെ. എന്നാൽ ക്രിസ്തുവിലൂടെ പിതാവ് നിങ്ങളുടേയും എൻേറയും പ്രാർത്ഥനകളെ കേട്ട് ഉത്തരമരുളട്ടെ. അവനോടുള്ള സംബന്ധത്തിൽ നിങ്ങൾ കുററരഹിതരായി കണ്ടെത്തപ്പെടട്ടെ.

## V ഫിലാഡൽഫിയായിലെ സഭയ്ക്കെഴുതിയ ലേഖനം

സർവ്വ കൃപകളിലും നല്ല ഉറപ്പ് ലഭിച്ചവളും നമ്മുടെ കർത്താവിൻെറ കഷ്ടപ്പാടുകളിലും പുനരുത്ഥാനത്തിലും അചഞ്ചലമായി ആഹ്ളാദിക്കുന്ന വളും ദൈവീകമായ ഐക്യത്തിൽ സ്ഥാപിക്കപ്പെട്ടവളും കരുണ കണ്ടെത്തപ്പെട്ട വളുമായി ഏഷ്യയിലെ ഫിലാഡൽഫിയായിലുള്ള പിതാവാം ദൈവത്തി ൻേറയും കർത്താവായ യേശുക്രിസ്തുവിൻേറയും സഭയ്ക്ക്—

തെയോഫോറസ് എന്നു മറുനാമമുള്ള ഇഗ്നാത്തിയോസ് (എഴുതു ന്നത്) പ്രത്യേകിച്ച്, ക്രിസ്തുയേശുവിൻെറ അംഗീകാരത്തോടെ നിയമി ക്കപ്പെടുകയും തൻെറ പരിശുദ്ധാത്മാവിനാൽ തൻെറ ഇച്ഛയനുസരിച്ച് സുര ക്ഷിതമായി സ്ഥാപിക്കപ്പെടുകയും ചെയ്ത മെത്രാനും കശീശന്മാരും ശെമ്മാ ശന്മാരുമൊന്നിച്ച് അവർ കണ്ടെത്തപ്പെടുകയും ചെയ്യുമെങ്കിൽ സന്തുഷ്ടയും നിത്യയുമായ അവൾക്ക് (സഭയ്ക്ക്) യേശുക്രിസ്തുവിൻെറ രക്തത്തിൽ ഞാൻ അഭിവാദനങ്ങൾ അയയ്ക്കുന്നു.

1. ഈ മെത്രാൻ, സ്ഥാനം പ്രാപിച്ചതു് പൊതുനന്മയ്ക്കായിട്ടല്ലാതെ തനിക്കുവേണ്ടിയല്ലെന്നും മനുഷ്യരിൽ നിന്നല്ലെന്നും കാപട്യം വഴിയല്ലെന്നും എന്നാലോ പിതാവാം ദൈവത്തോടും കർത്താവായ യേശുക്രിസ്തുവിനോടും ഉള്ള സ്നേഹത്തെ പ്രതിയാകുന്നുവെന്ന് എനിക്കറിയാം. അദ്ദേഹത്തിൻെറ സഹനശക്തിയെക്കുറിച്ച് ഞാൻ അത്ഭുതം കൂറിയിട്ടുണ്ട്. പൊള്ള വാക്കുകൾ മുഴക്കുന്ന അനേകരേക്കാൾ അധികം മൗനം പാലിച്ചുകൊണ്ടുതന്നെ പ്രവർത്തി ക്കുവാൻ അദ്ദേഹത്തിനു കഴിയും. വീണ അതിൻെറ തന്ത്രികളോടെന്നവിധം അദ്ദേഹം (ദൈവത്തിൻെറ) കൽപ്പനകളോട് പൊരുത്തപ്പെട്ടിരിക്കുന്നു തന്മൂ ലം ദൈവത്തോടുള്ള അദ്ദേഹത്തിൻെറ മനോഭാവത്തെ ഞാൻ ആശീർവദിക്കു ന്നു; ഗുണസമ്പന്നവും സമ്പൂർണ്ണവുമെന്ന് അംഗീകരിക്കുന്നു; സ്വർഗ്ഗീയ പ്രശാ ന്തതയിൽ, വികാരവിക്ഷോഭങ്ങളില്ലാത്ത നിഷ്കളങ്ക ജീവിതമത്രേ അദ്ദേഹ ത്തിൻേറതു്.

2. അതുകൊണ്ടു് വഴിതെററിക്കുന്ന അബദ്ധോപദേശങ്ങളിൽനിന്നും അ
നൈക്യപ്രവണതകളിൽനിന്നും വിട്ടുനിൽക്കുവിൻ. നിങ്ങൾ സത്യപ്രകാശ
ത്തിൻെറ മക്കളാകുന്നു. ആടുകൾ (ഇടയനെ) എന്നവണ്ണം നിങ്ങളുടെ മെത്രാനെ
അനുസരിപ്പിൻ. ബുഭുക്ഷയുള്ള ചെന്നായ്ക്കൾ നിരവധിയുണ്ടു് ദൈവ
ത്തിൻെറ പാതയിൽ ഓടുന്നവരെ ദുർമ്മോഹങ്ങളുടെ കെണികളിൽ അവർ അക
പ്പെടുത്തുന്നു. നിങ്ങൾ ഐക്യതയുള്ളവരെങ്കിൽ അവർക്കൊന്നും ചെയ്യാൻ
കഴിയുകയില്ല.

3. വിഷകരമായ കളകളോടു് സംസർഗ്ഗം അരുതു്: പിതാവു് നട്ടിട്ടുള്ള
സസ്യങ്ങളല്ല അവ. യേശുക്രിസ്തു അവയെ സ്വീകരിക്കുന്നുമില്ല. (നിങ്ങ
ളിൽ ഗൗരവതരമായ എന്തെങ്കിലും ഭിന്നത ഞാൻ കണ്ടുവെന്നു് പറയുകയല്ല;
ശുദ്ധീകരണം എപ്പോഴും ആവശ്യമത്രേ) ദൈവത്തിനും യേശുക്രിസ്തുവിനും
അവകാശപ്പെട്ട എല്ലാവരും മെത്രാനോടു് ചേർന്നുനിൽക്കുന്നു. യേശുക്രിസ്തു
വിനോടുള്ള ഐക്യതയിൽ ജീവിക്കേണ്ടതിനു് അനുതപിക്കുന്നവരും സഭയോ
ടുള്ള ബന്ധത്തിലേയ്ക്കു് തിരിച്ചുവരുന്നവരും ദൈവത്തിനുള്ളവരാകുന്നു
സഹോദരന്മാരെ, നിങ്ങളെ ആരും തെററിക്കരുതു്, ഭിന്നതയെ വളർത്തുന്നവ
രും പ്രോൽസാഹിപ്പിക്കുന്നവരും അതിനെ അനുഗമിക്കുന്നവരും ദൈവരാജ്യ
ത്തെ അവകാശിക്കുകയില്ല ചാഞ്ചല്യത്താൽ ആടിക്കളിക്കുന്നവൻ ക്രിസ്തു
വിൻെറ പീഡാനുഭവങ്ങളെ ഏററുപറയുന്നില്ല.

4. അതുകൊണ്ടു് നിങ്ങൾക്കു പൊതുവായി ഒരു സ്തോത്രബലിയേ ഉള്ളു
എന്നു് ഉറപ്പു വരുത്തുവിൻ. എന്തെന്നാൽ നമ്മുടെ കർത്താവായ യേശുക്രി
സ്തുവിൻെറ ശരീരം ഒന്നേയുള്ളു. അവൻെറ രക്തത്തിലുള്ള കൂട്ടായ്മയായി
ഒരു പാനപാത്രമേ ഉള്ളു: ഒരു ബലിപീഠമേ ഉള്ളു. അതുപോലെ എൻെറ
കൂട്ടദാസരായ ശെമ്മാശന്മാരോടും പുരോഹിതസംഘത്തോടും ഒന്നിച്ചു് ഒരു
മെത്രാനേ ഉള്ളു. ഇതിൻപ്രകാരം നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം ദൈവേ
ഷ്ടപ്രകാരം ആയിരിക്കട്ടെ.

5. സഹോദരന്മാരെ, നിങ്ങളോടുള്ള എൻെറ സ്നേഹം നിറഞ്ഞു് കവി
യുന്നു. എൻെറ സന്തോഷാധിക്യത്തിൻെറ ഉന്നതിയിൽ ഞാൻ നിങ്ങളെ സു
രക്ഷിതത്വം ഉള്ളവരാക്കുന്നു; എങ്കിലും സത്യത്തിൽ ഞാനല്ല, ക്രിസ്തുതന്നെ.
ഞാൻ ബലഹീനനാകുന്നതുകൊണ്ടു് അവനെപ്രതി ചങ്ങല ധരിച്ചിരിക്കുമ്പോ
ഴും ഞാൻ ഭയപ്പെടുന്നു. ദൈവത്തോടുള്ള നിങ്ങളുടെ പ്രാർത്ഥന എന്നെ ശക്തി
പ്പെടുത്തട്ടെ; കരുണാപൂർവ്വം എനിക്കു് നൽകപ്പെട്ടതിനെ (രക്തസാക്ഷി
ത്വത്തെ) ഞാൻ പ്രാപിക്കുമാറാകട്ടെ; മനുഷ്യാവതാരം ചെയ്ത ക്രിസ്തു
വിനോടും അപ്പോസ്തോലന്മാരോടും കൂടെ സഭയിലെ സർവ്വകാശീശന്മാരേയും
പോലെ ഞാൻ തിരുവചനത്തെ അഭയം പ്രാപിക്കട്ടെ പ്രവാചകന്മാരേയും
നാം സ്നേഹിക്കുന്നു, അവർ സുവിശേഷം പ്രഖ്യാപിക്കുകയും അവനിൽ പ്ര
ത്യാശ വയ്ക്കുകയും അവനായി നോക്കിപ്പാർക്കുകയും ചെയ്തു അവനെ വിശ്വ
സിച്ചുകൊണ്ടു് അവർ രക്ഷ നേടി; ക്രിസ്തുവുമായി ബന്ധിക്കപ്പെട്ട, പരി
ശുദ്ധരായ അവർ സ്നേഹവും അഭിനന്ദനവും അർഹിക്കുന്ന നമ്മുടെ പൊ
തുപ്രത്യാശയായവനെക്കുറിച്ചു് സദ്വാർത്തകൾ ഉദ്ഘോഷിച്ചവരായ അവർ
നമ്മോടുകൂടെ എണ്ണപ്പെട്ടിരിക്കുന്നു; യേശുക്രിസ്തുവിനാൽ അവർ സാക്ഷി
കരണം പ്രാപിച്ചിരിക്കുന്നു.

6 യഹൂദമതബോധനങ്ങളെ നിങ്ങൾ ശ്രദ്ധിക്കരുതു്. എന്നാൽ പരി
ച്ഛേദന ഏററ ഒരാളിൽ നിന്നു് ക്രിസ്തുമതബോധനം കേൾക്കുന്നതു്



പരിച്ഛേദന ഏൽക്കാത്ത ഒരാളിൽ നിന്നു് യഹൂദമതബോധനം കേൾക്കു
ന്നതിനേക്കാൾ ആശാസ്യമത്രേ. എന്നാൽ ഇരുവരും യേശുക്രിസ്തുവിനെ
കുറിച്ചു് സംസാരിക്കുന്നില്ലെങ്കിൽ അവർ എനിക്കു് ശ്മശാന തുല്യർ.
അത്രേ; അവയിലും മനുഷ്യനാമങ്ങൾ എഴുതപ്പെട്ടിരിക്കുന്നു. അതിനാൽ ഈ
ലോകപ്രമാണിയുടെ കെണികളിൽ നിന്നു് നിങ്ങൾ ഓടി രക്ഷപ്പെട്ടുകൊൾ
വിൻ, അവൻെറ തന്ത്രങ്ങളും പദ്ധതികളും നിങ്ങളുടെ സ്നേഹത്തെ ക്ഷയിപ്പി
ക്കാതിരിക്കട്ടെ ഏക മനസ്സോടെ നിങ്ങൾ കൂട്ടായ്മ യോഗങ്ങളിൽ ഹാജരാ
കുവിൻ, നിങ്ങളുടെ ഹൃദയങ്ങളിൽ അനൈക്യ ചിന്തകൾ പ്രവേശിക്കരുതു്.

നിങ്ങളെ സംബന്ധിച്ചിടത്തോളം എൻെറ മനസ്സാക്ഷി വെടിപ്പുള്ള
താകയാൽ ഞാൻ ദൈവത്തോടു് കൃതജ്ഞതയുള്ളവനായിരിക്കുന്നു. ഞാൻ
ചെറുതോ വലുതോ ആയ എന്തിലെങ്കിലും ആർക്കെങ്കിലും ഭാരമായിരുന്ന വെ
ന്നു് അവകാശപ്പെടുവാൻ ആർക്കും ധൈര്യം വരുകയില്ല. എൻെറ പ്രബോ
ധനം ശ്രദ്ധിച്ച ആർക്കും എതിരായി, എൻെറ ഈ വാക്കുകൾ ന്യായം വി
ധിക്കാതിരിക്കേണ്ടതിനു് ഞാൻ പ്രാർത്ഥിക്കുന്നു.

7. ജഡത്തിൻെറ അഭിലാഷപ്രകാരം എന്നെ വഴി തെററിക്കാമെന്നു്
ചിലർ ആഗ്രഹിച്ചിരുന്നുവെങ്കിലും ആത്മാവു് അപഥപ്രയാണം ചെയ്യില്ല.
എന്തെന്നാൽ ആത്മാവു് ദൈവത്തിൽ നിന്നുള്ളതത്രേ. എവിടെ നിന്നു് വന്നു
വെന്നും എവിടേക്കു് പോകുന്നുവെന്നും അതു് അറിയുന്നു. അതു് രഹസ്യകാ
ര്യങ്ങൾ വെളിപ്പെടുത്തുന്നു. ഞാൻ നിങ്ങളുടെ മദ്ധ്യേ ആയിരുന്നപ്പോൾ കര
ഞ്ഞുകൊണ്ടു് ഉച്ചശബ്ദത്തിൽ, ദൈവത്തിൻെറ ശബ്ദമായി പറഞ്ഞു.

'മെത്രാൻേറയും പുരോഹിത സംഘത്തിൻേറയും ശെമ്മാശന്മാരുടേയും
വാക്കുകൾ ശ്രദ്ധിപ്പിൻ' ചിലർ ഭിന്നതകൾ സൃഷ്ടിക്കുന്നതായി മുൻകൂട്ടി
അറിഞ്ഞതിനാലാണു് ഞാനിപ്രകാരം പറയുന്നതെന്നു് ചിലർ സംശയിച്ചി
രുന്നു. ആർക്കുവേണ്ടി ഞാൻ ചങ്ങല ധരിച്ചുവോ, അവനത്രേ എൻെറ സാ
ക്ഷി. മാംസരക്തങ്ങളല്ല, ഇക്കാര്യം എനിക്കു് വെളിപ്പെടുത്തിത്തന്നതു്.

ആത്മാവത്രേ പ്രബോധിപ്പിച്ചുകൊണ്ടു് ഇപ്രകാരം പറയുന്നതു്: 'മെ
ത്രാനെ കൂടാതെ യാതൊന്നും നിങ്ങൾ ചെയ്യരുതു്, ദൈവാലയമെന്നവണ്ണം
ശരീരത്തെ സൂക്ഷിപ്പിൻ, ഐക്യതയെ സ്നേഹിക്കുവിൻ, ഭിന്നതയെ വി
ട്ടൊഴിയുവിൻ, പിതാവിനെ അനുകരിച്ച യേശുക്രിസ്തുവിനെ നിങ്ങൾ
അനുഗമിപ്പിൻ.

8. ഐക്യത്തിനായി സമർപ്പിക്കപ്പെട്ടവനെപ്പോലെ ഞാനെൻെറ ദൗത്യ
ങ്ങൾ നിറവേററി, അനൈക്യവും വിദ്വേഷവും ഉള്ള സ്ഥലത്തു് ദൈവം വ
സിക്കുന്നില്ല. ഇപ്പോൾ ദൈവം, അനുതപിക്കുന്നവർക്കും അനുതാപത്താൽ
ദൈവവുമായും മെത്രാൻെറ ഉപദേശ സമിതിയുമായും ഐക്യതപ്പെടുന്നവർക്കും
ക്ഷമനൽകുന്നു. ഓരോ ബന്ധനത്തിൽ നിന്നും നിങ്ങൾക്കു് സ്വാതന്ത്ര്യം നൽകു
ന്ന യേശുക്രിസ്തുവിൻെറ കൃപയിൽ എനിക്കു് വിശ്വാസമുണ്ടു്. വിഭാഗീ
യ ചിന്തകളാൽ നിങ്ങൾ യാതൊന്നും പ്രവർത്തിക്കരുതെന്നും ക്രിസ്തു
വിൻെറ ഉപദേശങ്ങളെ പിൻതുടരണമെന്നും ഞാൻ നിങ്ങളോടു് അപേക്ഷി
ക്കുന്നു.

ചില ആളുകൾ ഞാൻ കേൾക്കുമാറു് ഇപ്രകാരംപറയുന്നു. 'നമ്മുടെ
പുരാതന രേഖകളിൽ നിന്നുള്ള വ്യക്തമായ നിർദ്ദേശം ലഭിക്കാതെ ഞാൻ
സുവിശേഷത്തിൽ വിശ്വസിക്കുകയില്ല.' പുരാതനരേഖകളിൽ നിശ്ചയമായും

അപ്രകാരം കാണുന്നതായി ഞാൻ ഉറപ്പ് കൊടുക്കുമ്പോൾ അവർ വളച്ചൊടിക്കും. അവ സംശയാതീതമല്ല.' എന്റെ രേഖകൾ യേശുക്രിസ്തുതന്നെ. അവന്റെ കുരിശുമരണവും പുനരുത്ഥാനവും അവനിലൂടെയുള്ള വിശ്വാസവും എനിക്ക് അനിഷേധ്യമായ രേഖകളത്രേ. ഇവയാലും നിങ്ങളുടെ പ്രാർത്ഥനകളാലുമത്രേ ഞാൻ നീതീകരിക്കപ്പെടേണ്ടിയിരിക്കുന്നത്.

പുരോഹിതന്മാരും പ്രകീർത്തിക്കപ്പെടേണ്ടവരാകുന്നു. എന്നാൽ മഹാപുരോഹിതൻ കൂടുതൽ ബഹുമാനാർഹനത്രേ. ശുദ്ധതകളുടെ വിശുദ്ധസ്ഥലം അദ്ദേഹത്തിനുള്ളതത്രേ. ദൈവീകരഹസ്യങ്ങൾ അദ്ദേഹത്തിനുമാത്രം വെളിപ്പെട്ടിരിക്കുന്നു. അദ്ദേഹം മാത്രമാകുന്നു പിതാവിലേക്കുള്ള വാതിൽ; അതിലൂടെയത്രേ അബ്രഹാമും യിസഹാക്കും യാക്കോബും പ്രവാചകന്മാരും അപ്പോസ്തോലന്മാരും സഭയുംപ്രവേശിക്കുന്നത്. ദൈവവുമായി ഐക്യപ്പെടുന്നതിന് സ്വന്തമായ സംഭാവനകൾ നൽകിയവരാണിവർ എന്നാൽ നമ്മുടെ രക്ഷകനും കർത്താവുമായ യേശുമശിഹായുടെ മനുഷ്യാവതാരം, കഷ്ടാനുഭവം, പുനരുത്ഥാനം എന്നിവയെക്കുറിച്ച് സുവിശേഷം കൂടുതൽ വ്യക്തമായ സാക്ഷ്യം വഹിക്കുന്നു. സ്നേഹിക്കപ്പെട്ട പ്രവാചകന്മാർ അവരുടെ വചനങ്ങളിലൂടെ അവരെ പ്രതീക്ഷിച്ചു, എന്നാൽ സുവിശേഷം മനുഷ്യന്റെ അനശ്വരതയുടെ ശിരസ്സിൽ മകുടം ചാർത്തുന്നു നിങ്ങൾക്ക് സ്നേഹത്തിലധിഷ്ഠിതമായ വിശ്വാസമുണ്ടെങ്കിൽ ഇവയെല്ലാം ഒരുപോലെ നല്ലതത്രേ.

10. ക്രിസ്തുയേശുവിൽ നിങ്ങളുടെ ദയയും നിങ്ങളുടെ പ്രാർത്ഥനകളും ഹേതുവായിട്ട് സിറിയായിലെ അന്ത്യോഖ്യൻ സഭയിൽ സമാധാനം കരഗതമായി എന്ന വാർത്ത എനിക്കു ലഭിച്ചിരിക്കുന്നു. അതുകൊണ്ട് നിങ്ങളുടെ ശെമ്മാശന്മാരിൽ ഒരാളെ, ദൈവത്തിന്റെ സ്ഥാനപതി എന്ന നിലയിൽ അങ്ങോട്ട് നിയമിക്കുവാൻ, ദൈവത്തിന്റെ സഭ എന്ന നിലയിൽ നിങ്ങൾക്ക് ചുമതലയുള്ളതത്രേ. അവർ ഏകയോഗക്ഷേമത്തിനായി സമ്മേളിക്കുമ്പോൾ അവർക്ക് നിങ്ങൾ ആശംസകൾ അർപ്പിക്കുകയും (ദൈവ) നാമത്തെ മഹത്വപ്പെടുത്തുകയും ചെയ്തുകൊൾവിൻ. ഈ ദൗത്യവുമായി പോകുവാൻ അർഹനെന്ന് നിങ്ങൾക്ക് ബോദ്ധ്യമുള്ള ആളിൽ യേശുക്രിസ്തുവിന്റെ അനുഗ്രഹം വസിക്കട്ടെ. ദൈവത്തെപ്രതി ഇതു് ചെയ്യുക നിങ്ങളെ സംബന്ധിച്ചിടത്തോളം അസാധ്യമല്ല. മെത്രാന്മാരേയും പുരോഹിതന്മാരേയും അയച്ചുകൊണ്ട് ചില അയൽസഭകൾ ചെയ്തതുപോലെ നിങ്ങൾക്കും പ്രവർത്തിക്കാവുന്നതേയുള്ളൂ.

11. സുപ്രസിദ്ധനായ (കിലിക്യയിലെ) ഫിലോശെമ്മാശൻ ദൈവവചന പ്രഘോഷണത്തിൽ എന്നെ സഹായിച്ചുകൊണ്ട് എന്റെ കൂടെയുണ്ട്. സ്വന്തം ഭൗതീക ജീവിതത്തോട് യാത്രപറഞ്ഞു് സിറിയാ മുതൽ എന്നെ അനുഗമിക്കുന്ന തെരഞ്ഞെടുക്കപ്പെട്ട റേയൂസ് അഥവാ ഫോയൂസും എന്നോടൊന്നിച്ചുണ്ട്. നിങ്ങളിൽ നിന്ന് അവർക്കു ലഭിച്ച സ്വീകരണങ്ങളെക്കുറിച്ച് അവർ രണ്ടുപേരും നല്ല സാക്ഷ്യങ്ങൾ നല്കുന്നു നിങ്ങളെ പ്രതി ഞാൻ ദൈവത്തോട് നന്ദി പ്രകാശിപ്പിക്കുന്നു. കർത്താവിൽ നിന്ന് നിങ്ങൾക്കും ചെറുതല്ലാത്ത സ്വീകരണം ലഭിക്കട്ടെ, അവരെ നിന്ദിച്ചവരെ കർത്താവ് തന്റെ ഔദാര്യത്താൽ വീണ്ടെടുക്കട്ടെ.

ത്രാവോസിലെ സഹോദരന്മാർ സ്നേഹസമ്പൂർണ്ണമായ ആശംസകൾ നിങ്ങൾക്കയച്ചുതരുന്നു. എന്റെ ബഹുമാനാർത്ഥം എഫേസ്യരും സ്മിർണാക്കാരും എന്നോടൊന്നിച്ചയച്ച ബുറസ്സിന്റെ കൈകളാൽ അവിടെ വെച്ച് (ത്രാവോസ്) ഇതു് എഴുതിയിരിക്കുന്നു. ശരീരത്തിലും ആത്മാവിലും ദേഹിയിലും വിശ്വാസത്തിലും സ്നേഹത്തിലും ഐക്യതയിലും അവർ പ്രത്യാശ അർപ്പിച്ച യേശുക്രിസ്തു അവരെ ബഹുമാനിക്കട്ടെ.

നമ്മുടെ പൊതുപ്രത്യാശയായ യേശുക്രിസ്തുവിലുള്ള ഐക്യത്തിൽ എല്ലാവരോടും യാത്ര പറയുന്നു.

## vi സ്മിർണായിലെ സഭയ്ക്കെഴുതിയ ലേഖനം

പിതാവാം ദൈവത്തിന്റേയും സ്നേഹിക്കപ്പെട്ട യേശുക്രിസ്തുവിന്റേയും സഭയ്ക്ക് ആത്മീയമായ എല്ലാ നൽവരങ്ങളുമൊത്തു് കരുണ കണ്ടെത്തപ്പെട്ടവളും, വിശ്വാസത്തിലും സ്നേഹത്തിലും നിറയപ്പെട്ടവളും ആത്മീയദാനങ്ങളിൽ കുറവില്ലാത്തവളും സ്വർഗ്ഗീയ മൂല്യങ്ങളുടെ ബഹുമാന്യപാത്രവും ആയ ഏഷ്യയിലെ സ്മിർണാക്കാർക്ക്.

ദൈവവചനത്തിലും നിഷ്കളങ്കാത്മാവിലും ഹൃദയപൂർവ്വമായ അഭിവാദനങ്ങൾ;

ഇത്ര മഹത്വമുള്ള വിജ്ഞാനവരം നിങ്ങളിൽ ചൊരിഞ്ഞ ദൈവീകനായ യേശുക്രിസ്തുവിന് മഹത്വം. എത്രയും അചഞ്ചലമായ വിശ്വാസത്തിൽ നിങ്ങൾ സ്ഥിതിചെയ്യുന്നുവെന്ന് ഞാൻ കണ്ടിരിക്കുന്നു. കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിൽ ആത്മാവിനേയും ശരീരത്തെയും ആണിയടിച്ചുറപ്പിച്ചാലെന്നപോലെയുള്ള സ്ഥിരതയത്രേ അതു്. അവന്റെ രക്തത്താൽ അതു് സ്നേഹത്തിൽ ആഴത്തിൽ വേരോടിയിരിക്കുന്നു.

കർത്താവിനെക്കുറിച്ച് നിങ്ങൾക്കുള്ള ആഴമേറിയ ബോധ്യം ഉറപ്പുള്ളതുതന്നെ. അവന്റെ മനുഷ്യത്വത്തിൽ അവൻ ദാവിദ് വംശക്കാരനെന്നും അതേസമയം ദൈവീക ശക്തിയിലും ഇച്ഛയിലും അവൻ ദൈവപുത്രനാണെന്നും സത്യമായും താൻ കന്യകയിൽനിന്ന് ജനിച്ചുവെന്നും എല്ലാ നന്മകളുടേയും പൂർത്തീകരണത്തിന്നായി യോഹന്നാനിൽനിന്ന് സ്നാനമേറ്റുവെന്നും പൊന്തിയോസ് പീലാത്തോസിന്റേയും ടെട്രാർക്ക് ആയ ഹേരോദാവിന്റേയും നാളുകളിൽ തന്റെ ഭൗതീക ശരീരം ആണികളാൽ തുക്കപ്പെട്ടുവെന്നും (തന്റെ അനുഗൃഹീത പീഡാനുഭവങ്ങളാകുന്ന ഫലം നമുക്ക് ജീവൻ നൽകി) തന്റെ പുനരുത്ഥാനം മൂലം എല്ലാ കാലത്തേയും യഹൂദരോ വിജാതീയരോ ആയ വിശുദ്ധന്മാരും വിശ്വാസികളുമായ ഭക്തരെ തന്റെ സഭ എന്ന ഏകശരീരത്തിലേയ്ക്ക് ആഹ്വാനം ചെയ്യുവാനായി താൻ ദീപസ്തംഭമായി പരിലസിക്കുന്നുവെന്നും ഉള്ളതത്രേ ആ വിശ്വാസം.

2 നാം രക്ഷയ്ക്ക് അവകാശികളാവാൻ വേണ്ടിയത്രേ അവൻ ഇവയെല്ലാ ക്കെല്ലാംതന്നെ കീഴ്പ്പെടുത്തിയത്. സത്യമായും നിശ്ചയമായും താൻ സ്വയം ഉയർത്തെഴുന്നേററതുപോലെ സത്യമായും നിശ്ചയമായും താൻ പീഡ ഏററു. ചില അവിശ്വാസികൾ പറയുംപോലെ തൻെറ കഷ്ടാനുഭവങ്ങൾ മായ ആയിരുന്നില്ല; അവരത്രേ മായയിൽ അകപ്പെട്ടിരുന്നത്. അവരുടെ വിശ്വാസത്തിനനുയോജ്യമായ വിധി അവർക്ക് ലഭിക്കും; ഒരു ദിവസം അവർ പദാർത്ഥമയമായ ശരീരത്തിൽനിന്ന് വിമുക്തരായി ഭൂതസമാനരായിത്തീരട്ടെ.

3. തൻെറ പുനരുത്ഥാനത്തിനു ശേഷവും താൻ ധന്യമായി മനുഷ്യശരീരത്തോടു കൂടിയവനായിരുന്നുവെന്നത്രേ, വ്യക്തിപരമായി എൻെറ അറിവും വിശ്വാസവും. പത്രോസിനും കൂട്ടുകാർക്കും പ്രത്യക്ഷപ്പെട്ടപ്പോൾ താൻ പറഞ്ഞു 'എന്നെ തൊട്ടുനോക്കുവിൻ ശരീരമില്ലാത്ത ഭൂതമല്ല ഞാൻ എന്നു' മനസ്സിലാക്കുവിൻ'. (വി. ലൂക്കോസ് 24.39) അപ്പോൾ അവിടെവച്ച് അവർ അദ്ദേഹത്തെ സ്പർശിച്ചുനോക്കി വിശ്വസിച്ചു; എന്തെന്നാൽ മാംസരക്തങ്ങളടങ്ങിയ ഒരു ശരീരത്തിൻെറ യാഥാർത്ഥ്യവുമായത്രേ അപ്പോൾ അവർ ബന്ധപ്പെട്ടതു്, തന്മൂലമാണ് അവർ മരണത്തെ മധുരീകരിച്ചുകൊണ്ട് രക്തസാക്ഷിത്വത്തിനു സന്നദ്ധരായതു്. തൻെറ ഉയർത്തെഴുന്നേൽപ്പിനുശേഷം അദ്ദേഹം അവരോടൊന്നിച്ച് ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്തു. ഇതിൽ താൻ സ്വാഭാവിക മനുഷ്യനെപ്പോലെ തന്നെയായിരുന്നു. അതേസമയം തൻെറ പിതാവുമായി താൻ ആത്മീയ ഐക്യത്തിലുമായിരുന്നു.

4. എൻെറ ഈ വിശ്വാസം നിങ്ങൾക്കുമുണ്ടെന്നറിയാമെങ്കിലും, സുഹൃത്തുക്കളെ, ഞാൻ നിങ്ങൾക്ക് മുന്നറിയിപ്പ് നൽകുന്നു. മനുഷ്യാകൃതിയിലുള്ള ചില വന്യജീവികൾക്കെതിരെ നിതാന്ത ജാഗ്രത പുലർത്തിക്കൊൾവിൻ. നിങ്ങൾ അവർക്കു സ്വാഗതം നൽകാതിരുന്നാൽ പോരാ, അവരുമായി യാതൊരു ബന്ധവും നിങ്ങൾക്കുണ്ടാകരുതു്. അവരുടെ മനംതിരിവിന്നായി പ്രാർത്ഥിക്കുക മാത്രം ചെയ്വിൻ. അതത്ര എളുപ്പമുള്ള കാര്യമല്ല. എങ്കിലും നമ്മുടെ യഥാർത്ഥ ജീവനായ യേശുക്രിസ്തു നിങ്ങളെ ശക്തീകരിക്കട്ടെ, നമ്മുടെ കർത്താവ് ചെയ്ത സകലവും മായ ആണെന്നു വരികിൽ എൻെറ ഈ ചങ്ങലകളും മായ അത്രേ അഗ്നിയേയോ വാളിനേയോ കാട്ടുജന്തുക്കളേയോ നേരിടുവാനായുള്ള എൻെറ മരണയാത്രയുടെ അർത്ഥമെന്താണു ? മറെറാന്നുമല്ല. വാൾ എന്നെ സമീപിക്കുമ്പോൾ ഞാൻ ദൈവത്തെ സമീപിക്കുന്നു: സിംഹങ്ങൾ എന്നെ വളയുമ്പോൾ എനിക്കു ചുററും ദൈവമുണ്ടു്; യേശുക്രിസ്തുവിൻെറ നാമത്തിലും അവൻെറ കഷ്ടതകളിലുമുള്ള പങ്കാളിത്തമെന്ന നിലയിലും മാത്രമേ ഇവ അഭിമുഖീകരിക്കുവാൻ ഞാൻ ശക്തനാകുന്നുള്ളു. പൂർണ്ണ മനുഷ്യനായ അദ്ദേഹമത്രേ ഇപ്രകാരം പ്രവർത്തിക്കുവാനുള്ള ശക്തി എന്നിൽ പകരുന്നതു്.

5. ചിലർ അജ്ഞതകൊണ്ടു് അവനെ നിഷേധിക്കുന്നു; അവർ അവനാൽ നിഷേധിക്കപ്പെടുന്നു എന്നു പറയുന്നതാവും കൂടുതൽ ശരി. സത്യത്തിനേറതിനേക്കാളുപരി മരണത്തിൻെറ പ്രവക്താക്കളത്രേ അവർ. നമ്മുടെ വ്യക്തികളായുള്ള പീഡയേൽക്കലിലോ സുവിശേഷങ്ങളിലോ, പ്രവചനങ്ങളിലോ അവർക്കു ബോധ്യമില്ല. അത്തരം സമീപനമത്രേ അവർ നമ്മുടെ നേരെയും അവലംബിക്കുന്നതു്. എൻെറ കർത്താവ് സത്യമായും ശരീരം ധരിച്ചുവെന്ന് വിശ്വസിക്കാതിരിക്കുകയും അപ്രകാരം അവനെ നിന്ദിക്കുകയും ചെയ്തിട്ട്, എന്നെ പുകഴ്ത്തുന്നവർ എന്തു് നന്മയാണ് എന്നോടു് പ്രവർത്തിക്കുന്നതു്? അപ്രകാരം പറയുന്നവർ അവനെപ്പററിയുള്ള എല്ലാ വസ്തുതകളേയും നിഷേ



ധിക്കുന്നു. അവൻ ധരിച്ചിരുന്ന ശരീരം നിർജ്ജീവമായിരുന്നുവെന്നോ? അവിശ്വാസികളായ അവരുടെ പേരുകൾ വെളിപ്പെടുത്തേണ്ടതില്ലെന്നു് ഞാൻ തീരുമാനിച്ചിരിക്കുന്നു; നമ്മുടെ പുനരുത്ഥാനത്തിൻെറ (പ്രത്യാശയായ) അവൻെറ പീഡാനുഭവങ്ങളെക്കുറിച്ചുള്ള സ്വന്തം നിലപാടുകളെപ്പററി അവർ അനുതപിക്കുന്നില്ലാ എങ്കിൽ അവരുടെ പേരുകൾ എന്നിൽ വിസ്മൃതമാകട്ടെ.

6. ആരും വഞ്ചിതരാകാതിരിക്കട്ടെ. സ്വർഗ്ഗീയരാകട്ടെ, മഹത്വമുള്ള മാലാഖമാരാകട്ടെ. ദൃശ്യരോ അദൃശ്യരോ ആയ അധികാരികളാവട്ടെ, യേശുക്രിസ്തുവിൻെറ രക്തത്തിൽ അവിശ്വാസമുള്ളവർക്കായി ന്യായവിധി തയ്യാറാകപ്പെട്ടിരിക്കുന്നു. ഗ്രഹിക്കുവാൻ കഴിവുള്ളവൻ ഈ സത്യം ഗ്രഹിക്കട്ടെ–ഉന്നത സ്ഥാനങ്ങൾ അഹന്തയ്ക്കു നീതീകരണമാവുന്നില്ല. വിശ്വാസവും സ്നേഹവുമത്രേ പരമപ്രധാനം; അവയ്ക്കുപരിയായി മറെറാന്നില്ല എന്നറിഞ്ഞുകൊൾവിൻ. നമുക്കായി ഇറങ്ങിവന്ന യേശുക്രിസ്തുവിൻെറ കൃപയെ ദുർവ്യാഖ്യാനം ചെയ്യുന്നവരെ ശ്രദ്ധിച്ചുകൊൾവിൻ, അവർ ദൈവമനസ്സുമായി എത്രയോ വിദൂരത്തിൽ വർത്തിക്കുന്നു. അവർക്കു സ്നേഹത്തെപ്പററി ചിന്തയില്ല; വിധവമാരേയും അനാഥരേയും ചൊല്ലി ജാഗ്രതയില്ല; മർദ്ദിതർ, ചൂഷിതർ, ബന്ധിതർ, വിശപ്പുള്ളവർ, ഇവരെപ്പററിയൊന്നും അവർ ശ്രദ്ധയുള്ളവരല്ല.

7. പൊതുപ്രാർത്ഥനകളിലും വി. കർബ്ബാനയിലും അവർ സംബന്ധിക്കുന്നില്ല; എന്തെന്നാൽ, നമ്മുടെ പാപങ്ങൾക്കുവേണ്ടി പീഡ ഏററതും പിതാവു തൻെറ ദയയിൽ പുനരുത്ഥാനം ചെയ്യിച്ചതുമായ നമ്മുടെ രക്ഷകനായ യേശുക്രിസ്തുവിൻെറ ശരീരം തന്നെയാണ' 'യൗക്കാറിസ്തീയാ' (വി. കർബ്ബാന) എന്നു് അവർ അംഗീകരിക്കുന്നില്ല. ദൈവത്തിൻെറ ദാനത്തെ ചൊല്ലി വിരുദ്ധ നിലപാടുകൾ സ്വീകരിക്കുന്നതുമൂലം അവർ തങ്ങളുടെ വിവാദങ്ങളിൽ നശിച്ചുപോകുന്നു. പുനരുത്ഥാനത്തെപ്പററി അറിഞ്ഞിരുന്നെങ്കിൽ അവർ സ്നേഹത്തെ അഭ്യസിക്കുമായിരുന്നു. അവരെ വിട്ടകന്നു നില്ക്കുവാൻ നമുക്കു ന്യായമാകുന്നു; രഹസ്യമായോ പരസ്യമായോ അവരോടു് സംസാരിക്കുകപോലും അരുതു്, കർത്താവിൻെറ കഷ്ടാനുഭവങ്ങളെ പ്രസ്താവിക്കുകയും പുനരുത്ഥാനമെന്ന മഹത്വകിരീടത്തെ അനാവരണം ചെയ്യുകയും ചെയ്യുന്ന സുവിശേഷങ്ങൾക്കും പ്രവാചക പ്രഭാഷണങ്ങൾക്കും ചെവി കൊടുപ്പിൻ.

8. തിന്മയുടെ ആരംഭമായ വിഭാഗീയതകളെ വിട്ടൊഴിഞ്ഞു കൊൾവിൻ. യേശുക്രിസ്തു പിതാവാം ദൈവത്തെ അനുഗമിച്ചതുപോലെ നിങ്ങളോരോരുത്തരും നിങ്ങളുടെ മെത്രാനെ അനുഗമിച്ചുകൊൾവിൻ; അപ്പോസ്തോലന്മാരെ എന്നവണ്ണം കാശീശന്മാരുടെ സംഘത്തെ അനുഗമിച്ചുകൊൾവിൻ; ദൈവകല്പനകളെ എന്ന വിധം ശെമ്മാശന്മാർക്കു ബഹുമാനം കൊടുപ്പിൻ, മെത്രാൻെറ അനുമതി കൂടാതെ ആരും ഒരിക്കലും സഭാപരമായ യാതൊരു നടപടിയും സ്വീകരിക്കുകയില്ല എന്നു് ഉറപ്പ് വരുത്തുവിൻ. മെത്രാൻ തന്നെയോ അദ്ദേഹത്താൽ അധികാരമേററവരോ ആഘോഷിക്കുന്ന കർബ്ബാനയത്രേ സാധുത്വമുള്ളതു് എന്നു് ഓർത്തുകൊൾവിൻ, മെത്രാൻെറ സാന്നിധ്യമുള്ള സ്ഥലത്തു് ജനം സമ്മേളിക്കട്ടെ; യേശുക്രിസ്തുവിൻെറ സാന്നിധ്യത്തിൽ സാർവലൗകികസഭ ഹാജരാകുന്നതുപോലെ മാമ്മൂദീസായും സ്നേഹവിരുന്നും മെത്രാൻെറ അസാന്നിധ്യത്തിൽ അനുവദനീയമല്ല പ്രത്യുത, അദ്ദേഹത്തിൻെറ അനുവാദപ്രകാരം ചെയ്യുന്ന ഏതുകാര്യങ്ങൾക്കും. ദൈവത്തിൻേറയും കൂടെ അംഗീകാരമുണ്ടെന്നു് ഓർത്തുകൊൾവിൻ. നിങ്ങൾ ചെയ്യുന്നതെല്ലാം സാധുത്വമുള്ളതെന്നു് ഉറപ്പുവരുത്തുവാനുള്ള മാർഗ്ഗം ഇതത്രേ.

9. ദൈവത്തിലേക്കു് മനംതിരിയുവാനും അനുതപിക്കുവാനും ഇപ്പോൾ പോലും സമയമുള്ളതിനാൽ നല്ല മനസ്സാക്ഷിയിലേയ്ക്ക് തിരിയുന്നതത്രേ

വിവേകം. കാര്യങ്ങളെല്ലാം ഭംഗിയാകേണ്ടതിന്ന് ദൈവത്തേയും മെത്രാനേയും അംഗീകരിച്ചുകൊൾവിൻ. മെത്രാനെ ബഹുമാനിക്കുന്നവൻ ദൈവത്താൽ ബഹുമാനിതനത്രേ. ബിഷപ്പിനെതിരെ നിൽക്കുന്നവൻ സാത്താൻെറ ദാസനത്രേ.

നിങ്ങൾ അർഹിക്കും പ്രകാരം നിങ്ങളുടെ എല്ലാ പ്രവർത്തനങ്ങളിലും കൃപ നിറഞ്ഞു കവിയട്ടെ. എൻെറ വഴിയിൽ നിങ്ങൾ എനിക്കു നൽകിയ ആശ്വാസങ്ങൾക്കും ഉപചാരങ്ങൾക്കും യേശുക്രിസ്തു നിങ്ങൾക്ക് പ്രത്യുപകാരം ചെയ്യട്ടെ. എൻെറ സാന്നിദ്ധ്യം നിങ്ങളോടുകൂടെ ഉണ്ടായിരുന്നപ്പോഴും ഇല്ലാതിരുന്നപ്പോഴും നിങ്ങൾ എന്നെ സ്നേഹിച്ചു. ദൈവം നിങ്ങൾക്കതിന് പ്രതിഫലം നൽകട്ടെ അവനെ പ്രതി നിങ്ങൾ എല്ലാം സഹിക്കുമെങ്കിൽ നിങ്ങൾ ഒടുവിൽ അവൻെറ സന്നിധിയിൽ എത്തിച്ചേരും.

10. (തൻെറ ബഹുമതിയെപ്രതി) എന്നെ അനുഗമിക്കുന്ന ദൈവശുശ്രൂഷകരായ ഫിലിപ്പോസിനേയും റിയാസ് അഗതാപ്പോസിനേയും നിങ്ങൾ സൽക്കരിച്ചത് ഏററവും ഉചിതമായി. അവരോട് നിങ്ങൾ പ്രദർശിപ്പിച്ച ഉദാരതയെ പ്രതി, നിങ്ങളെ ഓർത്ത് അവർ ദൈവത്തെ സ്തോത്രം ചെയ്യുന്നു. അവർക്കുവേണ്ടി നിങ്ങൾ ചെയ്തതൊന്നും നഷ്ടമായില്ല എന്ന് ഉറച്ചുകൊൾവിൻ. എൻെറ ചങ്ങലകളെക്കുറിച്ച് നിങ്ങൾ ഒരിക്കലും ലജ്ജിച്ചിട്ടില്ല. അവയെയും എൻെറ പ്രാണനെത്തന്നെയും നിങ്ങൾക്കുവേണ്ടി വിനയപൂർവ്വം യാഗമായി ഞാൻ അർപ്പിക്കുന്നു. നമ്മുടെ സമ്പൂർണ്ണ പ്രത്യാശയായ യേശുക്രിസ്തു നിങ്ങളെ ചൊല്ലി ലജ്ജിക്കുവാൻ ഇടയാവാതിരിക്കട്ടെ.

11. സിറിയായിലെ അന്ത്യോഖ്യൻ സഭക്ക് നിങ്ങളുടെ പ്രാത്ഥന ഉത്തേജകമായിത്തീർന്നിരിക്കുന്നു. (ബഹുമാന്യമായ ഈ ചങ്ങല ധരിച്ചുകൊണ്ട് ഏവരേയും അഭിവാദ്യം ചെയ്യുവാൻ അവിടെ നിന്നത്രേ ഞാൻ വരുന്നത്. ആ സഭയുടെ അംഗത്വത്തിനു് ഞാൻ അനർഹനത്രെ. അവരിൽ ഏററവും നിസ്സാരനാകുന്ന ഞാൻ ദിവ്യഹിതമല്ലാതെ മറെറാന്നുമല്ല (അതിൻെറ അംഗത്വത്തിന്) എന്നെ അർഹനാക്കിയത് എല്ലാം ദൈവകൃപ ഒന്നു മാത്രം. ആ കൃപ പൂർണ്ണ അളവിൽ ലഭിക്കുവാൻ ഞാനിപ്പോൾ പ്രാത്ഥിക്കുന്നു നിങ്ങളുടെ പ്രാത്ഥനകളുടെ സഹായത്താൽ മാത്രമേ ഞാൻ എൻെറ ലക്ഷ്യസ്ഥാനം പ്രാപിക്കുകയുള്ളു) സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള നിങ്ങളുടെ യത്നം പൂർണ്ണമാകുവാനായിട്ട് ദൈവത്തിൻെറ മഹത്വത്തിന്നായി ദൈവത്തിൻെറ സ്ഥാനപതിയായി സിറിയായിലേക്ക് പോകുവാൻ ഒരാളെ തെരഞ്ഞെടുത്തത് നിയോഗിക്കുവാൻ നിങ്ങൾക്ക് ന്യായമാകുന്നു. നിങ്ങളുടെ ആശംസകളോടെ അവിടെ സമാധാനം പുന:സ്ഥാപിതമാകട്ടെ; അവരുടെ അംഗസംഖ്യ വീണ്ടെടുക്കപ്പെടട്ടെ, അവരുടെ ഐക്യം അവരെ ഒരു ശരീരമാക്കിത്തീർക്കട്ടെ. നിങ്ങളിലൊരാളെ ഒരു കത്ത് സഹിതം അങ്ങോട്ടയയ്ക്കുന്നത് ന്യായമെന്ന് ഞാൻ കരുതുന്നു. അയാൾ. തങ്ങൾക്ക് ദൈവേഷ്ടത്താൽ ലഭിച്ച ശാന്തിയെ പ്രതി അവർ വൈത്തെ മഹത്വപ്പെടുത്തുന്നതിൽ പങ്കുചേരട്ടെ, നിങ്ങളുടെ പ്രാർത്ഥനമൂലം അവർ സുരക്ഷിതമായ (ശാന്തി) തുറമുഖത്ത് എത്തിച്ചേർന്നതിനാൽ ഇതെത്രയും യോഗ്യമാകുന്നു നിങ്ങൾ ആത്മീയ പരിപാകത പ്രാപിച്ചവരാകയാൽ ചിന്തയിലും പ്രാർത്ഥനയിലും പക്വത പ്രദർശിപ്പിക്കേണം. കാര്യങ്ങൾ നന്മയ്ക്കായും ഭംഗിയായും പ്രവർത്തിക്കണമെന്ന് നിങ്ങൾ നിശ്ചയിക്കുന്നപക്ഷം അതിനുള്ള വഴികൾ ദൈവം നിങ്ങൾക്കു കാണിച്ചുതരും.



12 ഇവിടെ ത്രാവോസിലുള്ള സഹോദരന്മാർ അവരുടെ സ്നേഹപൂർവ്വമായ അഭിവാദ്യങ്ങൾ നിങ്ങളെ അറിയിക്കുന്നു. അവിടെ നിന്നത്രേ ബുറസ് മുഖേന ഈ ലേഖനം ഞാൻ കൊടുത്തയയ്ക്കുന്നത്. നിങ്ങളും എഫേസൂസിലെ സഹോദരങ്ങളും ചേർന്ന് അവനെ എൻെറ കൂട്ടിന് അയച്ചുവല്ലോ. അവൻ എൻെറ യാത്രയിലുടനീളം എനിക്ക് വലിയ ആശ്വാസമായിരുന്നു. മറെറല്ലാവരും അവനെപ്പോലെ ആയിരുന്നെങ്കിൽ എന്ന് ഞാനാശിക്കുന്നു; വിശുദ്ധ വൈദീക ശുശ്രൂഷാസ്ഥാനികൾക്ക് അവൻ മികച്ച മാതൃകയത്രേ. ദൈവീകാനുകൂല്യം അവൻെറമേൽ സമൃദ്ധിയായി വർഷിക്കട്ടെ. നിങ്ങളുടെ വിശുദ്ധ മെത്രാനും ബഹുമാന്യരായ കാശീശന്മാർക്കും എൻെറ കൂട്ടുവേലക്കാരായ ശെമ്മാശന്മാർക്കും നിങ്ങളിലോരോരുത്തർക്കും യേശുക്രിസ്തുവിൻെറ നാമത്തിൽ (അവൻെറ ശരീരരക്തങ്ങളിലും, ശരീരത്തിലും ആത്മാവിലുമുള്ള അവൻെറ പീഡാനുഭവത്തിലും ഉയർത്തെഴുന്നേൽപ്പിലും നിങ്ങളോടും ദൈവത്തോടുമുള്ള ഐക്യത്തിലും) ഞാൻ വന്ദനം ചൊല്ലുന്നു കൃപ, ദയ, സമാധാനം. സഹിഷ്ണത എന്നിവ ഇപ്പോഴും എല്ലായ്പ്പോഴും. നിങ്ങളോടുകൂടെ ഉണ്ടായിരിക്കട്ടെ

13. ഭാര്യമാരോടും കുട്ടികളോടുമൊത്ത് കുടുംബമായി താമസിക്കുന്ന എൻെറ സഹോദരങ്ങൾക്കും വന്ദനം വിധവകളെന്ന് നിങ്ങൾ വിശേഷിപ്പിക്കുന്ന കന്യകമാർക്ക് വന്ദനം; ദൈവീകശക്തിയിൽ നിങ്ങൾക്കെൻെറ അന്ത്യാഭിവാദ്യങ്ങൾ!! എന്നോടൊത്തുള്ള ഫിലോ നിങ്ങൾക്ക് വന്ദനം ചൊല്ലുന്നു. താവിയായുടെ കുടുംബത്തിന് ഞാൻ വന്ദനം അയയ്ക്കുന്നു. ആത്മാവിലും ശരീരത്തിലുമുള്ള സ്നേഹത്തിലും പ്രത്യാശയിലും അവൾക്ക് ഉറപ്പ് ലഭിക്കുവാൻ ഞാൻ പ്രാത്ഥിക്കുന്നു. എനിക്ക് പ്രത്യേകമായി പ്രിയപ്പെട്ട ആൻസിയ്ക്കും അതുല്യനായ ഡാഫ്നസ്സിനും എവുത്തിക്കസിനും മറെറല്ലാവർക്കും വന്ദനം.

ദൈവകൃപയാൽ എല്ലാവർക്കും എൻെറ അന്ത്യാഭിവാദനങ്ങൾ!!

# vii വി. പോളിക്കാർപ്പോസിനെഴുതിയ ലേഖനം

തെയോഫോറസ് എന്നു് മറുനാമമുള്ള ഇഗ്നാത്തിയോസിൽനിന്നും സ്മിർണ്ണായിലെ സഭയുടെ മെത്രാനായ, അതിലുപരി നമ്മുടെ കർത്താവായ യേശുക്രിസ്തുവിനോടൊന്നിച്ച് പിതാവാം ദൈവത്തെ തന്റെ മെത്രാനായി വരിച്ചിട്ടുള്ള പോളിക്കാർപ്പോസിന്നു്, ഹൃദയപൂർവ്വമായ വന്ദനം.

1. അചഞ്ചലമായ പാറമേൽ എന്നവിധം ഉറപ്പിക്കപ്പെട്ട നിന്റെ ദൈവീകസമീപനങ്ങളെക്കുറിച്ച് ഞാൻ പ്രസാദിച്ചിരിക്കുന്നു. നിന്റെ നിഷ്കളങ്കമുഖം ദർശിക്കുവാൻ എനിക്കു് ഭാഗ്യമുണ്ടായതിൽ ഞാൻ അത്യധികം (ദൈവത്തെ) മഹത്വപ്പെടുത്തുന്നു. (ആ മുഖത്തുനിന്നു്) ദൈവത്തിൽ എനിക്കു് സന്തോഷം ലഭിക്കട്ടെ. എല്ലാ മനുഷ്യരേയും രക്ഷപെടുവാൻ പ്രേരിപ്പിക്കണമെന്നും നിന്റെ ഓട്ടത്തിൽ സ്ഥിരത പുലർത്തണമെന്നും നീ ധരിച്ചിട്ടുള്ള ദൈവകൃപയാൽ ഞാൻ നിന്നെ നിർബ്ബന്ധിക്കുന്നു. ആത്മാവിലും ശരീരത്തിലും സാധ്യമായ എല്ലാ ഉത്തരവാദിത്വബോധവും പുലർത്തി നിന്റെ ഉയർന്ന സ്ഥാനത്തോടു് നീതി നിലനിർത്തേണം—ഐക്യത്തെപ്പററി സദാ ജാഗ്രത്തുള്ളവനായിരിക്ക; അതല്ലോ സർവ്വപ്രധാനം. ദൈവം നിന്നെ ഉയർത്തിയതുപോലെ എല്ലാ മനുഷ്യരേയും ഉയർത്തുക. അവിരാമമായ പ്രാർത്ഥനകളിൽ മുഴുകുക. നിനക്കിപ്പോഴുള്ളതിനേക്കാളധികം അവബോധം ലഭിക്കാനായി യാചിക്കുക. ഇപ്പോൾ ചെയ്യുന്നതുപോലെ എല്ലാ മനുഷ്യരോടും സ്നേഹപൂർണ്ണമായ സഹിഷ്ണുത പുലർത്തുക. നിന്റെ ആത്മാവിനെ പ്രബുദ്ധതയിൽ സൂക്ഷിച്ചുകൊണ്ടു് ജാഗരൂകനായിരിക്ക. ദൈവത്തിന്റെ മാർഗ്ഗത്തിൽ ഏവരോടും സംസാരിക്കുക. തികഞ്ഞ കായികാഭ്യാസിയെന്നവണ്ണം എല്ലാ മനുഷ്യരുടെയും രോഗങ്ങൾ വഹിക്കുക. എവിടെ കൂടുതൽ അദ്ധ്വാനമുണ്ടോ, അവിടെ കൂടുതൽ നേട്ടവുമുണ്ടു്.

2. നിന്റെ ശ്രേഷ്ഠ ശിഷ്യന്മാരെ വാത്സല്യപൂർവ്വം സ്നേഹിക്കുന്നതിൽ പ്രശംസിപ്പാനെന്തുള്ളു? അനുസരണമില്ലാത്തവരെ സൗമ്യതമൂലം അനുസരണയിലേയ്ക്കാനയിക്കുവാൻ അധികം പരിശ്രമിക്കുക. ഒരേ ഔഷധംകൊണ്ടു് എല്ലാ മുറിവുകളേയും സുഖപ്പെടുത്തുവാൻ ആർക്കും കഴിയുകയില്ല. അത്യധികം



വേദനയനുഭവപ്പെടുന്ന ഭാഗങ്ങളിൽ സ്നേഹധാര ആവശ്യമായി വരാം. അതിനാൽ എല്ലാ പരിതഃസ്ഥിതിയിലും സർപ്പത്തേപ്പോലെ ബുദ്ധിയുള്ളവനും പ്രാവിനെപ്പോലെ നിരുപദ്രവിയും ആയിരിക്ക. ബാഹ്യവും ദൃശ്യവുമായ ലോകത്തിന്റെ അനുകൂലതയെ നേരിടുന്നതിൽ സഹായിക്കാനായിട്ടത്രേ നിനക്കു് ശരീരവും ആത്മാവും നൽകപ്പെട്ടിരിക്കുന്നതു്. യാതൊന്നും നഷ്ടപ്പെടാതെ എല്ലാ ദാനങ്ങളിലും നിറവുള്ളവനായിരിപ്പാനായിട്ടു് അദൃശ്യമായതു് (കൃപ) നിന്റെമേൽ ചൊരിയപ്പെടുവാനായിട്ടു് യാചിക്കുക കാററിനെ അതിജീവിച്ചു് കൊടുങ്കാററിലകപ്പെട്ടു് മനുഷ്യനെ തുറമുഖത്തിലെത്തിക്കാൻ കപ്പിത്താൻ യത്നിക്കുന്നതുപോലെ, (പാപസമുദ്രത്തിലകപ്പെട്ട മനുഷ്യസമൂഹത്തെ) ദൈവസന്നിധിയിലേയ്ക്കു് നയിക്കുവാൻ കാലം നിന്നോടാവശ്യപ്പെടുന്നു. ദൈവീക ഓട്ടക്കാരനെന്ന നിലയിൽ അത്യുൽസാഹി ആയിരിക്കുക; അനശ്വരതയും നിത്യജീവനുമത്രേ സമ്മാനം. നീ അതിലേക്കത്രേ വിളിക്കപ്പെട്ടിരിക്കുന്നതു്. സർവോപരി, നീ സ്നേഹപൂർവ്വം അഭിമാനംകൊണ്ട ചങ്ങലകളേയും എന്നെത്തന്നെയും നിനക്കുവേണ്ടി വിനയാന്വിതമായ യാഗമായി സമർപ്പിക്കുന്നു.

3. വിവേകികളെന്നു് ഭാവിക്കുകയും നൂതനോപദേശങ്ങൾ പഠിപ്പിക്കുകയും ചെയ്യുന്നവരെ കാണുമ്പോൾ ചഞ്ചലപ്പെടരുതു്. ചുററികപ്രയോഗം ഏൽക്കുന്ന ഉരുക്കുകട്ടപോലെ നീ ഉറപ്പുള്ളവനായിരിക്ക. ശിക്ഷ ഏററിട്ടും പതറാതെ വിജയത്തിലെത്തിച്ചേരുക എന്നതത്രേ ശരിയായ ജയവീരന്റെ ലക്ഷണം. ദൈവം നമ്മെ സഹിക്കേണ്ടതിനു്, ദൈവത്തെപ്രതി സർവ്വോപരി നാം എല്ലാം സഹിക്കേണ്ടവരത്രേ. കൂടുതൽ ശുഷ്കാന്തിയോടെ ജാഗ്രതയായിരിക്കുക; കാലങ്ങളെ വിവേചിക്കുക കാലാതീതനും കാലമില്ലാത്തവനും അദൃശ്യനും നമ്മെപ്രതി ദൃശ്യനും ഇന്ദ്രിയഗ്രഹണാതീതനും കഷ്ടതകൾക്കു് അസ്പൃശ്യനും, നമ്മെ പ്രതി കഷ്ടതയേററവനും നമ്മുടെ രക്ഷയെ പ്രതി എല്ലാം സഹിച്ചവനും ആയവനുവേണ്ടി കാത്തിരിക്കുക.

4. വിധവകളെ അവഗണിക്കരുതു്. കർത്താവിനെപ്പോലെ നീ അവർക്കു് സംരക്ഷകനായിരിക്കേണം. ഇപ്പോഴെന്നപോലെ ദൈവത്തിന്റെ സമ്മതം കൂടാതെ യാതൊന്നും നീ പ്രവർത്തിക്കരുതു്. നിന്റെ സമ്മതം കൂടാതെ യാതൊന്നും (സഭയിൽ) പ്രവർത്തിക്കപ്പെടരുതു്. ഉറപ്പുള്ളവനായിരിക്കുക. നിരന്തരമായി സഭായോഗങ്ങൾ ചേർന്നു് ആരാധന അർപ്പിക്കുക എല്ലാവരേയും പേരുചൊല്ലി വിളിച്ചു് അന്വേഷിക്കുക. പുരുഷനെയാകട്ടെ സ്ത്രീയെ ആകട്ടെ അടിമകളെന്ന നിലയിൽ വീക്ഷിക്കരുതു് അവർ അവരെത്തന്നെ വഞ്ചിക്കാതിരിക്കട്ടെ. ദൈവമഹത്വത്തെ പ്രതി അടിമകളായിരിക്കുന്നതു് അവർക്കു് കൂടുതൽ നല്ലതു്. കൂടുതൽ ഭേദപ്പെട്ട സ്വാതന്ത്ര്യം ദൈവത്തിൽനിന്നു് ലഭിക്കുവാൻ അതു് ആവശ്യമത്രെ. സഭയുടെ പണം ചെലവഴിച്ചു് അവരെ സ്വതന്ത്രരാക്കത്തക്കവിധം സ്നേഹം പ്രദർശിപ്പിക്കേണ്ടതില്ല; അപ്രകാരമായാൽ അവർ അവരുടെതന്നെ ജഡികാഭിലാഷങ്ങൾക്കു് അടിമകളായി തീർന്നേക്കാം.

5. വിരുദ്ധതകൾ പ്രചരിപ്പിക്കുന്ന ദുഷ്ടമനുഷ്യരെ വിട്ടൊഴിഞ്ഞുകൊൾവിൻ. സാദ്ധ്യമെങ്കിൽ അവർക്കെതിരായി പരസ്യമായി പ്രസംഗിക്കേണം. എന്റെ സഹോദരിമാരോടു് കർത്താവിനെ സ്നേഹിക്കണമെന്നും തങ്ങളുടെ ഭർത്താക്കന്മാരൊന്നിച്ചു് ശരീരത്തിലും ആത്മാവിലും സംതൃപ്തരാവാനും കൽപ്പിക്കുക. അതുപോലെ; കർത്താവു് സഭയെ സ്നേഹിക്കുന്നവിധം തങ്ങളുടെ ഭാര്യമാരെ സ്നേഹിക്കണമെന്നു് യേശുക്രിസ്തുവിൽ എന്റെ സഹോദരന്മാരോടു് പ്രബോധിപ്പിക്ക. കർത്താവിനെ പ്രതി നിത്യവും തന്റെ

ബ്രഹ്മചര്യം നിഷ്ക്കളങ്കമായി പാലിക്കുവാൻ ഒരുവന് കഴിയുന്നുവെങ്കിൽ അഹന്തകൂടാതെ അവൻ അപ്രകാരം ചെയ്തുകൊള്ളട്ടെ. അഹങ്കരിക്കുന്നുവെങ്കിൽ അവന് നഷ്ടം. മെത്രാനെ കൂടാതെ ആരെങ്കിലും അതു് അറിയുമ്പോൾ അതു് അവന് നാശഹേതുകമായിത്തീരും. സ്ത്രീപുരുഷന്മാർ വിവാഹിതരാകുമ്പോൾ അവരുടെ ഐക്യത്തിന് മെത്രാന്റെ അനുവാദം തേടുന്നതു് അഭികാമ്യമത്രേ; അവരുടെ വിവാഹം ജഡാഭിലാഷങ്ങളുടെ പൂർത്തിക്കായിട്ടല്ല; എന്നാലോ ദൈവേഷ്ടപ്രകാരം ഭവിക്കേണ്ടതിനു തന്നെ. ദൈവമഹത്വത്തെ മുൻനിർത്തി എല്ലാം നിർവ്വഹിക്കപ്പെടട്ടെ,

6, (ജനമേ) ദൈവം നിങ്ങളെ ശ്രദ്ധിക്കേണ്ടതിന്നു് നിങ്ങൾ മെത്രാനെ സേവിച്ചുകൊൾക, മെത്രാൻ, വൈദീകർ, ശെമ്മാശന്മാർ ഇവർക്കു് അനുസരണപൂർവ്വം വിധേയപ്പെടുത്തുന്നവരുടെ നേരെ എന്റെ ഹൃദയം ഊഷ്മളമായിരിക്കുന്നു. അവരോടൊത്തു് സ്വർഗ്ഗീയ വാസസ്ഥലം ലഭിക്കുവാൻ ഞാൻ പ്രാർത്ഥിക്കുന്നു. ദൈവത്തിന്റെ കാര്യവിചാരകരും സഹായികളും സേവകരും എന്ന നിലയിൽ ഒരുമയോടെ അദ്ധ്വാനിപ്പിൻ; ഒരുമയോടെ പോരാടുവിൻ; ഒരുമയോടെ ഓട്ടം തികയ്ക്കുവിൻ, ഒരുമയോടെ കഷ്ടം അനുഭവിപ്പിൻ, ഒരുമയോടെ വിശ്രമിക്കുകയും എഴുന്നേൽക്കുകയും ചെയ്‌വിൻ. നിങ്ങൾ സേവിക്കുന്നവനെ പ്രസാദിപ്പിപ്പിൻ; അവനിൽനിന്നല്ലോ നിങ്ങൾക്കു് പ്രതിഫലം ലഭിക്കുന്നതു്. നിങ്ങളിൽ ഒരുവനും ഒററപ്പെടാതിരിക്കട്ടെ. മാമ്മൂദീസ നിങ്ങൾക്കു് ചരിചയും, വിശ്വാസം ശിരസ്ത്രവും, (ഉഷ്ണിഷവും) സ്നേഹം കുന്തവുമായിരിക്കട്ടെ; സഹനശക്തി നിങ്ങളുടെ പടച്ചട്ട ആയിരിക്കട്ടെ. നിങ്ങളുടെ സമ്പാദ്യം എപ്പോഴും നിങ്ങൾക്കു് നിക്ഷേപമായിരിക്കട്ടെ. ദൈവം നിങ്ങളോടെന്നവിധം നിങ്ങൾ അന്യോന്യം സഹിഷ്ണുത പ്രദർശിപ്പിപ്പിൻ. നിങ്ങളെക്കുറിച്ചു് എന്നും സന്തോഷിക്കാൻ എനിക്കിടയാകട്ടെ.

7. നിങ്ങളുടെ പ്രാർത്ഥനമൂലം സിറിയായിലെ അന്ത്യോക്യൻ സഭയിൽ കാര്യങ്ങൾ സമാധാനപൂർവ്വം നടക്കുന്നുവെന്ന വാർത്ത ലഭിച്ചതിനാൽ എന്റെ ഹൃദയം വളരെയധികം ആശ്വാസം നേടി. നിങ്ങൾക്കു് നന്ദി. എല്ലാ ഉത്കണ്ഠകളിൽനിന്നും എന്നെ വിമോചിപ്പിക്കുവാനായി ദൈവം നൽകിയ ആശ്വാസമത്രേ അതു്. എന്റെ കഷ്ടതകൾ ദൈവസന്നിധിയിലേയ്ക്കു് എന്നെ നയിക്കുന്ന അധികാരപത്രമാകുന്നു. നിങ്ങളുടെ മദ്ധ്യസ്ഥതകളാൽ ഞാൻ സത്യ ശിഷ്യനായി കാണപ്പെടട്ടെ. ഏററവും അനുഗ്രഹീതനായ പോളിക്കാർപ്പോസേ, പരിശുദ്ധമായ (വൈദിക) കൗൺസിൽ വിളിച്ചുകൂട്ടി ദൈവത്തിന്റെ ദൂതൻ എന്നു് വിളിക്കപ്പെടുമാറ് സ്നേഹിക്കപ്പെട്ടവനും യോഗ്യനുമായ ഒരാളെ തെരഞ്ഞെടുത്തു നിയമിച്ചു് ദൈവമഹത്വത്തിനായി നിന്റെ സുനിശ്ചിത സ്നേഹത്തിന് പുകഴ്ച ഭവിക്കുമാറു് സിറിയായിലേയ്ക്കു് നിയോഗിക്കുവാൻ ഞാൻ നിന്നെ ചുമതലപ്പെടുത്തുന്നു. ഒരു ക്രിസ്ത്യാനിക്കു് അവനവന്റെമേൽ കർത്തൃത്വമില്ല; അവൻ സ്വയം ദൈവത്തിനായി സമർപ്പിക്കപ്പെട്ടവനത്രേ. ഇതു് ദൈവീകമായ നല്ല വേലയത്രേ: നിർവ്വഹിച്ചു കഴിയുമ്പോൾ അതു് നിനക്കും സൽക്കീർത്തിയ്ക്കായി ഭവിക്കും; എന്തെന്നാൽ ദൈവകൃപയിലും അവനെപ്രതി നന്മ പ്രവർത്തിക്കാനുള്ള നിന്റെ സന്നദ്ധത



യിലും തികഞ്ഞ വിശ്വാസമത്രേ എനിയ്ക്കു് ഉള്ളതു്. നിന്റെ ആത്മാർത്ഥതയുടെ ആഴം ശരിക്കും അറിയാവുന്ന ഞാൻ ഈ നിർദ്ദേശത്തെച്ചൊല്ലി കൂടുതൽ എഴുതി വാക്കുകളെ ദുർവ്യയം ചെയ്‌വാൻ ആവശ്യമില്ലല്ലോ.

8. ത്രാവോസിൽനിന്നു് കടൽവഴിയായി നിയാപ്പോലീസിലേയ്ക്കുള്ള എന്റെ യാത്ര ഏതു നിമിഷവും ആരംഭിക്കാവുന്നതത്രേ—ദൈവേഷ്ടം അപ്രകാരം എന്നോടു് കൽപ്പിക്കുന്നു എല്ലാ സഭകൾക്കും ഞാൻതന്നെ നേരിട്ടെഴുതുന്നതു് അശക്യമായിരിക്കുന്നു ദൈവമനസ്സിന്റെ ഉടമ എന്ന നിലയിൽ, എന്റെ യാത്രാമാർഗ്ഗത്തിലുള്ള സഭകൾക്കു്, ഇതേ സമീപനങ്ങൾ അവലംബിക്കുവാൻ ആവശ്യപ്പെട്ടുകൊണ്ടു് നീ എഴുതുമോ? കഴിവുള്ളവർ സ്വന്തം ദൂതന്മാരെ അയക്കട്ടെ, മററുള്ളവർ അങ്ങയുടെ ദൂതന്മാർ വശം കത്തുകൾ കൊടുത്തയയ്ക്കട്ടെ. അനശ്വരമായ ഈ പ്രവൃത്തി മൂലം നീ മഹിമയുള്ളവനായിത്തീരട്ടെ. ഈ കൃത്യത്തിനു് നീ തന്നെയാകുന്നു അനുയോജ്യൻ

എപ്പിത്രോപ്പസിന്റെ ഭാര്യയ്ക്കും കുടുംബത്തിനും മക്കൾക്കും ശേഷം എല്ലാവർക്കും ഞാൻ പേർ ചൊല്ലി വന്ദനം ചൊല്ലുന്നു. പ്രിയ അററാലാസിനു് വന്ദനം, സിറിയായിലേയ്ക്കു് പോകുവാൻ നിയോഗിക്കപ്പെടുന്ന ആളിനു് വന്ദനം. അവനോടുകൂടെയും അവനെ അയയ്ക്കുന്ന പോളിക്കാർപ്പോസിനോടുകൂടെയും ദൈവത്തിന്റെ ആനുകൂല്യം സദാ ഉണ്ടായിരിക്കട്ടെ. ഞാൻ എല്ലായ്പ്പോഴും നമ്മുടെ ദൈവമായ യേശുക്രിസ്തുവിന്റെ നാമത്തിൽ നിങ്ങളെ അഭിവാദ്യം ചെയ്യുന്നു. ഐക്യതയിലും ദൈവസംരക്ഷണയിലും അവനോടു് ചേർന്നു് വസിപ്പിൻ. എനിക്കു് പ്രിയപ്പെട്ട ആൻസിനു വന്ദനം. കർത്താവിൽ എല്ലാവർക്കും എന്റെ അന്ത്യപ്രണാമം.

